# ബാലമിത്രം

## വരിസംഖ്യവിവരം

| | | | | | |
|---|---|---|---|---|---|
| ഒരു കൊല്ലത്തേക്കു ഒരു പ്രതിക്കു വില | | | | രൂപാ | 1 |
| 6 പ്രതികൾ (ഒരേ മേൽവിലാസത്തിൽ) | | | | രൂപാ | 5 |
| 12 പ്രതികൾ | ,, | ,, | ,, | രൂപാ | 9 |
| 25 പ്രതികൾ | ,, | ,, | ,, | രൂപാ | 15 |
| 50 പ്രതികൾ | ,, | ,, | ,, | രൂപാ | 25 |

വരിസംഖ്യ മുൻകൂറയയ്ക്കുകയോ, ആദ്യത്തെ ലക്കം തന്നെ വി. പി. അയയ്ക്കാൻ സമ്മതിക്കയോ ചെയ്യുന്നവർക്കല്ലാതെ മാസിക അയയ്ക്കുന്നതല്ല. വി. പി. അയയ്ക്കുമ്പോൾ 4 അണ കൂടുതൽ തരേണ്ടി വരും.

സ്ഥിരം വരിക്കാരുടെ വരിസംഖ്യ എന്നു തീരുമെന്നു റാപ്പർ നോക്കിയാൽ മനസ്സിലാക്കാം. റാപ്പറിൽ ചേർത്തിരിക്കുന്ന തീയതി വരിസംഖ്യ തീരുന്ന തീയതിയാണ്. അന്നത്തേക്കു വരിസംഖ്യ അയച്ചുതരണം. അല്ലാത്തപക്ഷം അടുത്തലക്കം മാസിക 4 അണ കൂടുതൽ ചേർത്തു വി. പി. അയയ്ക്കുന്നതാണ്.

പുതിയ അപേക്ഷകൾ, മേൽവിലാസം മാറേണ്ട വിവരം, വരിസംഖ്യ മുതലായവ മാനേജർ, ബാലമിത്രം, തിരുവല്ലാ, തിരുവിതാംകൂർ എന്ന മേൽവിലാസത്തിൽ അയയ്ക്കുക.

---

## വിഷയവിവരം



അജന്താഗുഹകളുടെ ഒരു ഭാഗം.

# ബാലമിത്രം

പുസ്തകം ൧൭ | ധനു 1117. ജനുവരി 1942. | ലക്കം ൫

## മാനത്തു നോക്കുവിൻ

(ററി. കെ. ജോസഫ്, ബി. എ., എൽ. ററി.)

മാനത്ത് എന്നു മലയാളികൾ പറയാറുണ്ട്. ആകാശത്ത് എന്നാണല്ലോ അതിൻെറ അർത്ഥം. മാനം മലയാളവും ആകാശം സംസ്കൃതവുമാണ്. വാനം എന്ന തമിഴ വാക്കിൻെറ തത്ഭവമാണു മാനം. 'വിനൈക്കേട്ടു' എന്ന തമിഴ വാക്കിൻെറ തത്ഭവമായ മിനക്കേട് (വി, നൈ, ടു എന്ന മൂന്നിടത്തു മാററം വരുത്തി) നാം മലയാളത്തിൽ ഒരു തടസ്സവും പറയാതെ ഉപയോഗിക്കുന്നല്ലോ. അതുപോലെ വാനത്തിൻെറ തത്ഭവമായ മാനം ഉപയോഗിക്കുന്നതിനും മടിക്കണ്ടാ. മാനത്തു കണ്ണൻ എന്ന മീനിനെ വാനത്തു കണ്ണൻ എന്നു മലയാളികൾ പറയാറില്ലല്ലോ. വാഴ—മാളു, വന്നു—മന്നു, വിത്ത്—മിത്ത് എന്നു വ മ ആകുന്നതു പുലയരുടെയും മററും ഭാഷയിലാണ്, അതുകൊണ്ട് നല്ല മലയാളികൾ വാനം—മാനം, വിനൈ ക്കേടു—മിനക്കേട് എന്നിങ്ങനെ പറയുന്നതു 'മാന'ക്കേടാണ് എന്നു വിചാരിക്കണ്ടാ. (ഈ മാനം സംസ്കൃതമാണ്).

മാനത്ത് എന്ന വാക്കിൽ നോക്കിക്കഴിഞ്ഞു. ഇനി മേലുള്ള മാനത്തു നോക്കാം. സന്ധ്യയ്ക്കു നോക്കണം. മാനത്തു കണ്ണ് മുൻപു പറഞ്ഞ ആ മീനിനു മാത്രം പോരാ മനുഷ്യർക്കും വേണം. 'ആകാശം ദൈവത്തിൻെറ മഹത്വത്തെ അറിയിക്കുന്നു' എന്ന് ഏകദേശം മുപ്പതു നൂററാണ്ടു മുൻപ് യൂദന്മാരുടെ രണ്ടാമത്തെ രാജാവായിരുന്ന ദാവീദു പാടിയല്ലോ. ഈ ആഴ്ചകളിൽ (അതായത് മകരം 29-ാംനു- ഇടയ്ക്കു) സന്ധ്യയ്ക്കു കിഴക്കോട്ടു തിരിഞ്ഞുനിന്നു മാനത്തു നോക്കിയാൽ ഏകദേശം തലയ്ക്കു മീതെ (കുറേ ഇടത്തോട്ടു മാറി) വളരെ ശോഭയുള്ള ഒരു ഗോളം കാണാം. എന്നു മാത്രമല്ല, കുറേ തെക്കു കിഴക്കോട്ടു മാറി വളരെ പ്രകാശമുള്ള വേറൊരു ഗോളവും കാണാം. ഏറെ നക്ഷത്രങ്ങൾ കാണമാറാകുന്നതിനു മുൻപ് (അതായത് 'എരിഞ്ഞടങ്ങിയാലുടനെ'=അസ്തമിച്ചാലുടനെ) നോക്കുകയാണു നല്ലത്. അപ്പോൾ ഇപ്പറഞ്ഞ രണ്ടു ഗോളങ്ങൾ മാത്രമേ കിഴക്കേ വാനിൽ (തീവണ്ടിയുടെ വാൻ അല്ല) തെളിഞ്ഞു തിളങ്ങൂ.

ഉച്ചിയിലെ മുൻപറഞ്ഞ ഗോളം വ്യാഴം (Jupiter) എന്ന വലിയ ഗ്രഹമാണ്; മുൻപില്ലത്തെ മറേറ ഗോളം ഒരു ഗ്രഹമല്ല, ഒരു വലിയ നക്ഷത്രമാണ്, സിറിയസ് (Sirius) എന്ന് ഇംഗ്ലീഷിൽ അതിനു പേരുണ്ട്. ഇൻഡ്യയിലെ ആര്യന്മാർ സിറിയസിനു മൃഗവ്യാധൻ എന്നു പേരു കൊടുത്തിട്ടുണ്ട്. ലുബ്ധകൻ എന്നും പറയാറുണ്ട്. വേട്ടക്കാരൻ എന്നർത്ഥം. വേട്ടക്കാരൻെറ സംസ്കൃത പര്യായങ്ങളായ

"വ്യാധോ മൃഗവധാജീവോ
മൃഗയുർ ലുബ്ധകോപി സഃ"

എന്നിവയിൽ ഏതു പേരും സിറിയസിനു ചേരും.

(തലയ്ക്കു മീതെ) ഉച്ചസ്ഥാനത്തു കാണുന്ന വ്യാഴത്തെ (അല്ലെങ്കിൽ വ്യാഴനെ)പ്പററി നിങ്ങൾക്കു കുറേയൊക്കെ അറിയാമായിരിക്കും. എങ്കിലും ചില വിവരങ്ങൾ പറയാം. നിങ്ങൾ ആദ്യമായി വ്യാഴനെ കാണുന്നത് ഇപ്പൊഴല്ലയോ? പുസ്തകത്തിൽ വല്ലതും കണ്ടുകൊണ്ടായിരിക്കും. "ഏട്ടു ചുരയ്ക്കാ കറിയാകാ" എന്നു തമിഴർ പറയാറുണ്ട്. വ്യാഴം ഒരു ഗ്രഹമാണ്, നക്ഷത്രമല്ല. നമ്മുടെ സൂര്യൻ ഒരു ചെറിയ നക്ഷത്രമാണ്; അടുത്തായതുകൊണ്ട് വലുതാണെന്നു തോന്നുന്നു എന്നേയുള്ളു. നമ്മുടെ ഭൂമി ഒരു ഗ്രഹമാണ്. അത് ഒരാണ്ടുകൊണ്ടു സൂര്യനെ ചുററും പോകുന്നെന്നും, ഒരു ദിവസംകൊണ്ട് അച്ചു

തണ്ടിൽ പമ്പരംപോലെ കറങ്ങുന്നെന്നും പറഞ്ഞുതരണ്ടായല്ലോ. അതുപോലെ തന്നെ വ്യാഴവും സൂര്യനെ ചുറ്റുന്നുണ്ട്, സ്വന്തം അച്ചുതണ്ടിൽ കറങ്ങുന്നുമുണ്ട്. സൂര്യന്നു സ്വന്തം പ്രകാശമുണ്ട്; ഭൂമിക്ക് അങ്ങനെയില്ല, വ്യാഴത്തിന്നും ഇല്ല. സൂര്യന്റെ വെട്ടം വ്യാഴത്തിന്മേൽ വീഴുന്നതുകൊണ്ടാണ് അതിന്നു പ്രകാശമുണ്ടെന്നു തോന്നുന്നത്. സൂര്യവെളിച്ചം ഭൂമിയിന്മേൽ തട്ടിയിട്ടാണല്ലോ ഭൂമിക്കു പ്രകാശമുണ്ടാകുന്നത്. വ്യാഴത്തിൽ വല്ലവരും ചെന്നു നിന്ന് ഇങ്ങോട്ടു നോക്കിയാൽ ഭൂമി വ്യാഴനെപ്പോലെയോ മറ്റു ഗ്രഹങ്ങളെപ്പോലെയോ പ്രകാശിക്കുന്നതു കാണാം. നക്ഷത്രങ്ങൾക്കു വളരെ വളരെ ചൂടുണ്ട്, ചൂടുകൊണ്ട് ആവിയായിക്കിടക്കുന്ന ഗോളങ്ങളാണ് അവ. ഗ്രഹങ്ങൾ പണ്ടു പണ്ട് അങ്ങനെ ആയിരുന്നെങ്കിലും ഇപ്പോൾ തണുത്തുപോയി, സ്വന്തം പ്രകാശവും പൊയ്പ്പോയി. ഭൂമി അങ്ങനെ തണുത്തില്ലായിരുന്നെങ്കിൽ നമുക്ക് ഇവിടെ കുടിയിരിക്കാൻ ഒക്കുകയില്ലായിരുന്നു. വ്യാഴൻ തണുത്തെങ്കിലും അതിൽ കുടിപാർപ്പില്ല. മറ്റു ഗ്രഹങ്ങളിലും ഇല്ലെന്നു തന്നെ പറയാം. ഒരു പക്ഷേ ചൊവ്വാ (കുജൻ) എന്ന ഗ്രഹത്തിൽ ജീവികൾ കണ്ടേക്കാം.

രവി, ചന്ദ്രൻ, കുജൻ താനും,
ബുധനും, ഗുരു, ശുക്രനും
ശനിയും, രാഹു, കേതുക്കൾ—
ഗ്രഹങ്ങളിവ യൊൻപതും—

ആണെന്നാണ് ആര്യന്മാരുടെയും മറ്റു പുരാതനജാതിക്കാരുടെയും ശാസ്ത്രങ്ങളിൽ പറയുന്നത്. ഇന്നത്തെ സായിപ്പന്മാരുടെ ശാസ്ത്രം അങ്ങനെയല്ല. അവരുടെ കണക്കിലും ഗ്രഹങ്ങൾ (സൂര്യന്നു ചുറ്റും ചുറ്റുന്നവ) തല്ക്കാലം നവം തന്നേ; എന്നാൽ മേല്പറഞ്ഞ നവം അല്ല. സൂര്യൻ അവർക്കു ഗ്രഹമല്ല, നക്ഷത്രമാണ്. അവർ ഇതേവരെ കുഴല്ക്കണ്ണാടിയിൽക്കൂടെ കണ്ടുപിടിച്ച നവം ഗ്രഹങ്ങൾ ഇവയാണ്—

1. ബുധൻ
2. വെള്ളി (ശുക്രൻ)
3. ഭൂമി
4. ചൊവ്വാ (കുജൻ)
5. വ്യാഴം
5. ശനി
7. യുറേനസ്
8. നെപ്റ്റ്യൂൺ
9. പ്ളൂട്ടോ

ഈ നവംപേരും ഓർക്കാൻ, മുൻപിലത്തെ ശ്ലോകംപോലെ ഒന്നുണ്ടാക്കിത്തരാം. (രാഹുവും കേതുവും ഗ്രഹങ്ങളേ അല്ല, രണ്ടു സ്ഥാനങ്ങൾ മാത്രമാണ്).

ബുധനും വെള്ളിയും ഭൂമി
ചൊവ്വായും വ്യാഴവും ശനി,
യുറേനസ് നെപ്റ്റ്യൂൺ പ്ളൂട്ടോ—
ഇത്യാദികൾ ഗ്രഹങ്ങളാം.

സൂര്യനിൽനിന്നുള്ള അകലത്തിന്റെ മുറയ്ക്കാണ് പറഞ്ഞിരിക്കുന്നത്. ഇപ്പറഞ്ഞ നവത്തിന്നും പുറമേ വേറെ ചില ഗ്രഹങ്ങളും ഉണ്ട് എന്നൂഹിക്കാൻ വഴിയുണ്ട്. അവ പ്ളൂട്ടോയ്ക്കപ്പുറമാണ്. അവയിൽ മൂന്നിന് P. S. U. എന്ന് ഇപ്പോഴേ പേരിട്ടിരിക്കുന്നു. കൂടാതെ ചൊവ്വായ്ക്കും വ്യാഴത്തിന്നും ഇടയ്ക്ക് രണ്ടായിരത്തോളം ചെറുഗ്രഹങ്ങൾ (മറ്റു നവംഗ്രഹങ്ങളെപ്പോലെ) സൂര്യന്നു ചുറ്റും ചുറ്റുന്നുണ്ട്, അക്കൂട്ടത്തിൽ ഇനിയും വളരെ എണ്ണം കണ്ടുപിടിക്കാനുമുണ്ട്. എന്തത്ഭുതം! നവം കടന്ന്, നവപതും (90) കടന്ന്, നവനൂറ് (900)-ം ആണ— ഗ്രഹങ്ങളുടെ എണ്ണം എന്നു വന്നവസാനിക്കുമോ? സായിപ്പന്മാരു തന്നെ മിടുക്കന്മാർ. ഈ ചെറുഗ്രഹങ്ങൾക്ക് Planetoids, asteroids എന്ന് ഇംഗ്ലീഷിൽ പേരു കൊടുത്തിരിക്കുന്നു. ഗ്രഹകങ്ങൾ എന്നു നമുക്കു പറയാം. (സംസ്കൃതത്തിൽ കപ്രത്യയം അല്പത്വം കാണിക്കുന്നു). ഈ ഗ്രഹകങ്ങളിൽ വെസ്റ്റാ (Vesta) എന്നതു വെറും കണ്ണുകൊണ്ടു കാണാവുന്നതാണു താനും. മറ്റു ചില ഗ്രഹകങ്ങൾക്ക് Ceres, Pallas, Juno, Eros, Hidalgo മുതലായ പേരുകൾ ഇട്ടിട്ടുണ്ട്

ഏറെപ്പറയാൻ സമയമില്ല, മാസികയിൽ ഇടവും പോരാ. അതുകൊണ്ടു വേറെ ഒന്നുരണ്ടു കൂടെ കാണിക്കാം. ശേഷം ചിലതു പിന്നെ കാണിക്കാം. സിറിയസിനെപ്പറ്റി കുറേക്കൂടെപ്പറഞ്ഞിട്ടാകട്ടെ. നമുക്കു കാണാവുന്ന നക്ഷത്രങ്ങളിൽ ഏറ്റവും പ്രകാശവും മുഴുപ്പുമുള്ളതാണ് സിറിയസ് (വ്യാധൻ). വാസ്തവത്തിലുള്ള മുഴുപ്പല്ല, കണ്ണിന്നു തോന്നുന്ന വലിപ്പമാണ് ഇവിടെപ്പറഞ്ഞത്. അതു മിന്നിമിന്നിത്തിളങ്ങുന്നു എന്നും, വ്യാഴം മിന്നാതെ തിളങ്ങുന്നു എന്നും സൂക്ഷിച്ചു നോക്കി അറിയണം. നക്ഷത്രങ്ങളും ഗ്രഹങ്ങളും തമ്മിലുള്ള വേറൊരു വ്യത്യാസമാണിത്. കുറേ വ്യത്യാസങ്ങൾ മുൻപു പറഞ്ഞിട്ടുണ്ടല്ലോ. സിറിയസ് വളരെ ദൂരെയായതുകൊണ്ടാണ് ഒരു പുന്നയ്ക്കായോളമേ ഉള്ളു എന്നു തോന്നുന്നത്. സൂര്യന്റെ ഒന്നേമുക്കാൽ മടങ്ങു വ്യാസം സിറിയസിന്നുണ്ട്. സൂര്യന്റെ അടുക്കൽ സിറിയസിനെ കൊണ്ടുവന്നു നിറുത്തിയാൽ സൂര്യന്റെ മുപ്പതിരട്ടി വെട്ടം സിറിയസി

നു കാണും. ഇംഗ്ലീഷാണ്ടിന്റെ അവസാനമായ ഡിസംബർ 31-ാംനു- അർദ്ധരാത്രി 12 മണിക്ക് എഴുന്നേററു നോക്കിയാൽ സിറിയസ് തലയ്ക്കുമീതെ നില്ക്കുന്നതു കാണാം. അതുകൊണ്ട് അത് പുതുവത്സര നക്ഷത്രമാണ്. നമ്മുടെ തുലാമഴ കഴിഞ്ഞു മഞ്ഞു തുടങ്ങുമ്പോൾ സിറിയസിനെ രാത്രി കിഴക്കു കണ്ടുതുടങ്ങും. മഞ്ഞത്തു പൂജയിൽ ചക്രം ചവിട്ടുന്നവരും ധനുവിൽ ശബരിമലയ്ക്കു പോകുന്ന അയ്യപ്പന്മാരും സിറിയസിനെ നോക്കി രാത്രിയിൽ സമയം ഏകദേശം നിശ്ചയിക്കാറുണ്ട്.

സിറിയസിൽനിന്നു രണ്ടുമൂന്നു കഴക്കോൽപ്പാടു തെക്കുമാറി വലിയ പ്രകാശമുള്ള വേറൊരു മിന്നാമ്മിന്നി കാണുന്നു. അതിനു അഗസ്ത്യൻ എന്നാണ് ആര്യന്മാർ പേരിട്ടിരിക്കുന്നത്. സിറിയസു കഴിഞ്ഞാൽ ഏററവും പ്രകാശമുള്ളതായി കണ്ണിനു തോന്നുന്ന നക്ഷത്രമാണ് ഈ അഗസ്ത്യൻ. ഇംഗ്ലീഷിൽ കാനൊപ്പസ് (Canopus) എന്നാണ് അതിന്റെ പേര്.

ഇനി ഒരു നക്ഷത്രക്കൂട്ടം നോക്കാം. സിറിയസിനു പടിഞ്ഞാറ്—സിറിയസിനും വ്യാഘ്രത്തിനും ഇടയ്ക്ക് "നാലുമൂല ചതുരപ്പെട്ടി, അതിനകത്തൊരു കുതിരക്കുട്ടി" എന്നു പറഞ്ഞപോലെ, നാലു മൂലകളിലായി സിറിയസിനെക്കാൾ പ്രകാശം കുറഞ്ഞ നാലു നക്ഷത്രങ്ങളും, നടുക്ക് ഒരു വരിയായി മൂന്നു നക്ഷത്രങ്ങളും കാണുന്നു. ഒറയൺ എന്നാണ് ഈ ഗണത്തിനു പേര്. നടുക്കെ മൂന്നു നക്ഷത്രങ്ങൾക്കു "മുഴക്കോൽ" എന്നു നമ്മുടെ ചക്രം ചവിട്ടുകാരു പറയാറുണ്ട്. സമയമറിയാൻ രാത്രി അവർ മുഴക്കോലും നോക്കും. മുഴക്കോലിന്റെ നടുക്കെ നക്ഷത്രം ആകാശത്തിന്റെ മദ്ധ്യരേഖയിൽ (celestial equator) ആണു നില്ക്കുന്നത്.

ഭൂമിക്കു മദ്ധ്യരേഖയുള്ളപോലെ ആകാശത്തിനും ഉണ്ട്. ആകാശത്തിനും ധ്രുവങ്ങളുണ്ട്. വടക്കേ ധ്രുവത്തിനടുത്താണല്ലോ ധ്രുവൻ, അഥവാ ധ്രുവനക്ഷത്രം. അവനെ വാദ്ധ്യാന്മാർ നിങ്ങൾക്കു നേരത്തേ കാണിച്ചുതന്നിട്ടുണ്ടെന്നു വിശ്വസിക്കുന്നു. ഇല്ലെങ്കിൽ കാണിച്ചുതരാൻ ജ്യേഷ്ഠന്മാരോടു പറയണം. ജ്യേഷ്ഠന്മാർക്കു ധ്രുവനക്ഷത്രം കണ്ടുപിടിക്കാനറിയാം. ഇപ്പോൾ വെളുപ്പിന് അഞ്ചരയ്ക്ക് എഴുന്നേററു നോക്കിയാൽ ധ്രുവനെ ചൂണ്ടിക്കാണിക്കുന്ന കലപ്പ (plough, സപ്തർഷികൾ) എന്ന നക്ഷത്രഗണം കാണാം. ധ്രുവനെ സന്ധ്യയ്ക്കും രാത്രി മുഴുവനും കാണാം.

വ്യാഘ്രത്തിന്റെ തെക്കുവശത്ത് ഒരു മാറകലെ ഒരു ചുവന്ന നക്ഷത്രം കാണുന്നില്ലയോ? അതിന്റെ പേര് രോഹിണി എന്നാണ് (Aldebaran എന്ന് ഇംഗ്ലീഷിൽ). അശ്വതി, ഭരണി, കാർത്തിക, രോഹിണി മുതലായി 27 നക്ഷത്രങ്ങളുടെ പേരുകൾ പഞ്ചാംഗത്തിലുണ്ടല്ലോ. ഇന്നത്തെ ഇംഗ്ലീഷു പഠിത്തക്കാർക്ക് ആ 27-ം മുറയ്ക്കു പറയാൻ വയ്യാ. മലയാളമാസങ്ങളുടെ പേരുപോലും മുറയ്ക്കുറിയാൻ വയ്യാ. കഷ്ടം തന്നെ.

ഇനി പടിഞ്ഞാറോട്ടു തിരിഞ്ഞുനില്ക്കണം. രോഹിണിയിൽനിന്നു മൂന്നു മാറു പടിഞ്ഞാറ് കുരുകുരാ എന്ന് അടുത്തടുത്ത് ഏഴു ചെറിയ നക്ഷത്രങ്ങൾ (സൂക്ഷിച്ചു നോക്കിയാൽ) കാണാം. ഈ ഗണമാണ് കാർത്തിക (pleiades) നക്ഷത്രം എന്നു പറയുന്നത്. ഞാൻ ഇതെഴുതുമ്പോൾ ചന്ദ്രൻ കാർത്തികയിൽ നിന്നു മൂന്നു മാറു പടിഞ്ഞാറു മാറി ഭരണി നക്ഷത്രത്തിൽ നില്ക്കുന്നു. ഇന്ന് (മകരം 12-ാം തീയതി ഞായറാഴ്ച) ഭരണിനാളാണല്ലോ. ഇന്നലെ ചന്ദ്രൻ അശ്വതിനക്ഷത്രത്തിൽ നില്ക്കുന്നതു ഞാൻ കണ്ടു. നാളെ ചന്ദ്രൻ ഭരണിയും കടന്ന് കിഴക്കോട്ടു നീങ്ങി നമ്മുടെ കാർത്തികയിൽ വരും. പഞ്ചാംഗം നോക്കാനറിയാമെങ്കിൽ നോക്കുവിൻ.

ഭരണിയിൽ നില്ക്കുന്ന ചന്ദ്രന്റെ അടുക്കൽ ഞാൻ ഇപ്പോൾ (രാത്രി പത്തു മണിക്ക്) ശനി എന്ന ഗ്രഹം കാണുന്നു. ശനിക്കു പടിഞ്ഞാറ് അശ്വതിയിൽ ചുവന്ന വലിയ ചൊവ്വായെ കാണുന്നു. ചൊവ്വാ എന്നതിനു ചുവന്നത് എന്നർത്ഥം. തമിഴിലെ ചെവ്വായ് ആണ് മലയാളത്തിൽ ചൊവ്വാ ആയത്. ശനിയും ചുവന്നതുതന്നെ. അതിലും വലുതാണു ചൊവ്വാ. വലുതെന്നു തോന്നുന്നു എന്നു ധരിക്കണം. ചൊവ്വാ, ശനി, രോഹിണി ഈ മൂന്നും ഒരു ലയിനിലാണ്.

ചൊവ്വായ്ക്കും പടിഞ്ഞാറ് വലിയ പ്രകാശമുള്ള വെള്ളി എന്ന ഗ്രഹം ശോഭിക്കുന്നു. അതിന്റെ സംസ്കൃതപ്പേര് ശുക്രൻ എന്നാണ്. മലയാളത്തിൽ പെരുമീനെന്നു പറയുന്നത് ഈ വെള്ളിയാണ്. പെരുമീൻ എന്നാൽ വലിയ മിന്നി എന്നർത്ഥം. കൊള്ളിമീനെന്നും ഒരു വക ആകാശത്തു കാണാം. മിന്നുന്നതു മീൻ. മത്സ്യവും നക്ഷത്രവും ഗ്രഹവും മീൻ തന്നേ. ഈ മീനിനെ കുറെ മാസം കഴിഞ്ഞു വെളുപ്പിനു കാണാം. ഏകദേശം എട്ടുനാഴിക വെളുപ്പിനാണ് കണ്ടുതുടങ്ങുന്നത്. അതുകൊണ്ട് "എട്ടുനാഴികപ്പൊ

ട്ടൻ'' എന്നും മലയാളത്തു ചില ദിക്കുകാർ ഈ പെരുമീനിനു പേരിട്ടിട്ടുണ്ടു്. (വെള്ളിക്കും പടിഞ്ഞാറ് താഴെ, സൂര്യൻ നേരത്തേ പോയി മറഞ്ഞു എന്നോർത്തുകൊള്ളണം.)

മേല്പറഞ്ഞ നക്ഷത്രങ്ങളേയും ഗ്രഹങ്ങളെയും ചന്ദ്രനെയും സന്ധ്യമുതലും വെളുപ്പിനും ഇനി മഴക്കാറുകൊണ്ടു മാനം മറയുന്നതുവരെ ദിവസവും നോക്കിയാൽ കൊള്ളാം. അവയുടെ ഗതിയിലും സ്ഥാനത്തിലും വലിപ്പത്തിലും എന്തെല്ലാം വ്യത്യാസങ്ങൾ കാണുന്നു എന്നു സൂക്ഷിച്ചു തന്നത്താൻ കണ്ടുപിടിപ്പിൻ. വേണമെങ്കിലും പിന്നെ കുറെക്കൂടെ പറഞ്ഞുതരാം.



# കഥാപംക്തി

## 1. രണ്ടു യാത്രക്കാർ

വൃദ്ധനായ ഫിലേമോനും ഭാര്യ ബോസിസും തങ്ങളുടെ കുടിലിന്റെ മുൻവശത്തു ഇരിക്കുകയായിരുന്നു. സൂര്യൻ അസ്തമിച്ചു. ഈ വൃദ്ധദമ്പതികൾ ഇളംകാററു ഏററുകൊണ്ടിരുന്നു.

ബോസിസ് പറഞ്ഞു:— ഈ ഗ്രാമം വളരെ മനോഹരമാണ്. ഇവിടെ താമസിക്കുന്നവർ നല്ലവരും സന്തോഷമുള്ളവരുമായിരിക്കാനേ തരമുള്ളു.

ഫിലേമോൻ :— പക്ഷേ, നിനക്കറിയാമല്ലോ. ആരും തന്നേ നല്ലവരല്ല. ഒരുത്തരും ശരിയായ സന്തോഷം അനുഭവിക്കുന്നുമില്ല. നല്ല കേമന്മാരെ കണ്ടാൽ അവരെ പലരും ബഹുമാനിക്കും. അവരോടു എല്ലാവക്കും മര്യാദയുണ്ടു്. എന്നാൽ സാധുക്കളുടെ നേരെ തിരിഞ്ഞു നോക്കുവാൻപോലും ആളില്ല. അവരെ ദ്രോഹിയ്ക്കാതിരുന്നെങ്കിൽ വലിയ കാര്യമെന്നേ ഉള്ളു.

ഇങ്ങനെ മനുഷ്യരുടെ ദുഷ്ടതയെക്കുറിച്ചു പറഞ്ഞുകൊണ്ടു കുറെനേരം അവർ അവിടെ ഇരുന്നു. അതിനിടയിൽ അടുത്തു എവിടെയോ കുട്ടികളുടെ ചിരിയും മററു ബഹളങ്ങളും കേൾക്കുകയുണ്ടായി.

ബോസിസ്:— "വല്ല യാത്രക്കാരെയും കണ്ടിട്ടായിരിക്കും. ഞാൻ പറഞ്ഞില്ലേ ഈ ദിക്കിലെ പതിവാണിതു്. അവരിതുവഴി വരികയാണെങ്കിൽ വല്ലതും കൊടുക്കുവാൻ കാണുമോ എന്നു നോക്കട്ടെ. അവർ ക്ഷീണിച്ചായിരിക്കും വരുന്നതു്. ഏതായാലും വല്ലവരേയും കാണുന്നെങ്കിൽ ഇങ്ങോട്ടു ക്ഷണിക്കണം."

ഫിലേമോൻ റോഡിലേക്കു പോയി. അവിടെ കുറെ നേരം നിന്നപ്പോൾ രണ്ടുപേർ ആ വഴി വന്നു. ഒരാൾ വൃദ്ധനും അപരൻ യുവാവുമായിരുന്നു. അവർ സാധാരണക്കാരല്ല എന്നു അവരെ കണ്ട ഉടനെ ഫിലേമോൻ നിശ്ചയിച്ചു. വൃദ്ധൻ ഒരു ശ്രേഷ്ഠ കുടുംബത്തിൽപെട്ടവനായിരുന്നു എന്നു തോന്നത്തക്ക ലക്ഷണങ്ങളോടു കൂടിയവനായിരുന്നു. യുവാവിന്റെ വേഷം ഒരു പ്രത്യേക രീതിയിലുള്ളതായിരുന്നു. അയാളുടെ തൊപ്പിയുടെ പുറത്തു അലങ്കാരത്തിനായി രണ്ടു ചിറകുകൾ ഘടിപ്പിച്ചിരുന്നു. അയാളുടെ വടിയായിരുന്നു അതിലും വിശേഷം. അതിന്റെയും മുകൾഭാഗത്തു രണ്ടു ചിറകുകൾ ഉണ്ടായിരുന്നു. ചിറകിനു താഴെയായി ജീവനുള്ള രണ്ടു സർപ്പങ്ങൾ വടിയിന്മേൽ ചുററിയിരുന്നു.

യാത്രക്കാർ അടുത്തുവന്നു. ഫിലേമോൻ പറഞ്ഞു. "എന്റെ വീടുവരെ വന്നിട്ടേ പോകാവൂ. ഒന്നിരുന്നു വിശ്രമിച്ചു ക്ഷീണം തീർത്തിട്ടു പോകാം. ഭക്ഷണം വല്ലതും തയാറാക്കാനായി എന്റെ ഭാര്യ അങ്ങോട്ടു പോയിട്ടുണ്ടു്. അതിന്റെ ഓഹരി അനുഭവിച്ചിട്ടു യാത്ര തുടരാമല്ലോ."

യാത്രക്കാരിൽ വൃദ്ധന്റെ മുഖം നല്ലതുപോലെ പ്രകാശിക്കുന്നതു ഫിലേമോൻ കണ്ടു. "എന്തു, നിങ്ങൾ ഈ ഗ്രാമത്തിലുള്ള മററു ജനങ്ങളെപ്പോലെ അല്ലയോ?" ആ വൃദ്ധൻ പറഞ്ഞു.

ഫിലേമോൻ:— അന്യസ്ഥലങ്ങളിൽനിന്നു വരുന്നവക്കു കഴിയുന്ന സഹായം ചെയ്യുവാൻ ഞ



ങ്ങൾ മടിക്കാറില്ല. ഈ ഗ്രാമക്കാരെപ്പററി മററുള്ളവർക്ക് തോന്നാനിടയുള്ള ചീത്ത അഭിപ്രായം അങ്ങനെയെങ്കിലും നീങ്ങുന്നെങ്കിൽ നീങ്ങട്ടെ.”

യാത്രക്കാർ ക്ഷണം സ്വീകരിച്ചു. അവർ ക്ഷീണിച്ചവരെപ്പോലെ ഒരു ബെഞ്ചിൽ ഇരുന്നു. യുവാവു നല്ല സന്തോഷമുള്ളവനായി കാണപ്പെട്ടു. അയാൾ നന്നായി ചിരിക്കുകയും സംസാരിക്കുകയും ചെയ്തു. അയാളുടെ വടി താനെ ഇളകി ഒരു ഭിത്തിയിൽ ചാരി നിന്നു. ഇതൊന്നും ഫിലേമോൻ കണ്ടില്ല. ക്ഷീണിച്ചു തളർന്നവനെപ്പോലെ മൗനമായിരുന്ന വൃദ്ധനെ ഫിലേമോൻ നോക്കുകയായിരുന്നു.

ബോസിസ് വെളിയിൽ വന്നു. വിശപ്പടക്കത്തക്കവണ്ണം ഏതെങ്കിലും നല്കുവാൻ സൗകര്യമില്ലാത്തതിൽ ഖേദം പ്രകടിപ്പിച്ചുകൊണ്ടാണ് ആ ഗൃഹനായിക അതിഥികൾ ഇരുന്ന ഭാഗത്തേക്കു വന്നതു.

വൃദ്ധനായ അതിഥി പറഞ്ഞു, “അതേപ്പററി ഒന്നും വിഷമിക്കേണ്ട. നിങ്ങളുടെ ഈ നല്ലവാക്കും സ്നേഹവും മതിയല്ലോ. ഉള്ളതുകൊണ്ടു ഓണമായി കഴിയാം.”

അവർ ഭക്ഷണത്തിനായി ഇരുന്നു. യുവാവിന്റെ വടി മുൻപിലത്തെപ്പോലെ നീങ്ങി അകത്തു വന്നു, അയാളുടെ കസേരയുടെ സമീപത്തു നിന്നു. ഇതു ഫിലേമോൻ കണ്ടു. അയാൾ പരിഭ്രമിക്കാതിരുന്നില്ല. യുവാവു അയാളെ സമാധാനപ്പെടുത്തി.

ഭരണിയിൽ ഉണ്ടായിരുന്ന പാൽ മുഴുവനും ഒരു പാത്രത്തിൽ ഒഴിച്ചു ബോസിസ് മേശപ്പുറത്തു വച്ചു. യുവാവ് അതു മുഴുവൻ ഒററപ്രാവശ്യമായി കുടിച്ചിട്ടു കുറേക്കൂടി വേണമെന്നു പറഞ്ഞു.

“അയ്യോ! തീർന്നുപോയല്ലോ!” ബോസിസ് വിഷണ്ണയായി പറഞ്ഞു.

യുവാവ്:—“പക്ഷേ, കുറേക്കൂടി കണ്ടേക്കാം.”

ബോസിസ് സൂക്ഷിച്ചു നോക്കി. ദാഹം തീർന്നില്ലെന്നു പറഞ്ഞു യുവാവു പാത്രം എടുത്തു നീട്ടി. ബോസിസ് ഭർത്താവിനെ ഭരണി കാണിച്ചു. അയാളും നോക്കി. അതിൽ ഒട്ടുംതന്നെ ഇല്ലെന്ന് അയാൾക്കു തോന്നി. കുറെ കഴിഞ്ഞപ്പോൾ അടിവശത്തുനിന്നു ഭരണിയിലേക്കു ഒരു ഉറവ ഉണ്ടായതുപോലെ പാൽ ഭരണിയിൽ ഉണ്ടായിത്തുടങ്ങി. ക്ഷണത്തിൽ ഭരണി നിറഞ്ഞു. ബോസിസും ഭർത്താവും ആശ്ചര്യഭരിതരായി നിന്നുപോയി.

അപ്പം, തേൻ, മുതലായതിന്റെയെല്ലാം കാര്യം ഇതുപോലെ തന്നെ ആയിരുന്നു. അതിഥികൾ ഭക്ഷിക്കുന്തോറും അവയെല്ലാം വർദ്ധിച്ചുകൊണ്ടിരുന്നു.

ഫിലേമോൻ:—“ഒരു കാര്യമൊന്നു ചോദിച്ചുകൊള്ളട്ടെ. കോപിക്കയില്ലല്ലോ. നിങ്ങൾ ആരാണെന്നു അറിയിക്കാമോ?”

വൃദ്ധൻ:—“അതേപ്പററി സംശയിക്കാനുണ്ടോ? നിങ്ങളുടെ അതിഥികളും സ്നേഹിതന്മാരും. ഭക്ഷണം എല്ലാം തൃപ്തിയായി. ഇനിയും ഒന്നു ഉറങ്ങിയാൽ കൊള്ളാമെന്നുണ്ട്.”

രണ്ടു കട്ടിൽ മാത്രമേ ഉണ്ടായിരുന്നുള്ളു. അതു അതിഥികൾക്കു കൊടുത്തശേഷം ഫിലേമോനും ബോസിസും തറയിൽ കിടന്നു.

അടുത്തദിവസം രാവിലെ അതിഥികളോടൊന്നിച്ചു ഫിലേമോനും ബോസിസും കുറേ ദൂരം യാത്രചെയ്തു.



ഫിലേമോൻ :— അതിഥിസല്ക്കാരം എത്ര ആനന്ദപ്രദമാണെന്ന് ഈ ഗ്രാമത്തിലുള്ളവർ അറിഞ്ഞിരുന്നെങ്കിൽ അന്യദിക്കുകാരായ യാത്രക്കാരോട് അവർ മര്യാദയായും സ്നേഹമായും പെരുമാറുമായിരുന്നു.

യുവാവ്:— ഓ! സാരമില്ല. ഇനിയും അവർ ആരെയും ഉപദ്രവിക്കുകയില്ല.

ഫിലേമോൻ:— (ആശ്ചര്യപൂർവ്വം) അവിടുന്നു പറഞ്ഞതിന്റെ സാരം മനസ്സിലായില്ലല്ലോ.

വൃദ്ധൻ:—(മുൻപോട്ടു കൈ ചൂണ്ടിക്കാണിച്ചുകൊണ്ട്) നോക്കണം.

ഫിലേമോനും ഭാര്യയും ആശ്ചര്യത്തോടുകൂടി നോക്കി. മുൻപിൽ ഒരു വലിയ തടാകം അവർ കണ്ടു.

ഫിലേമോൻ :— അയ്യോ! ഇവിടെ താമസിച്ചിരുന്നവരെവിടെ?

വൃദ്ധൻ :— അവരാരും ഇപ്പോൾ മനുഷ്യജീവികളല്ല. അവരുടെ ജീവിതത്തിൽ യാതൊരു നന്മയും ഇല്ലായിരുന്നു. അവരെക്കൊണ്ടു ഭൂമിയിൽ ആർക്കും ഒരു പ്രയോജനവും ഉണ്ടായിട്ടുമില്ല. അതിനാൽ അവരെല്ലാവരും ഇപ്പോൾ മത്സ്യങ്ങളായിത്തീർന്നു. (ഫിലേമോനോട്) നിങ്ങൾ ലോകത്തിൽ കൂടുതലായി ആഗ്രഹിക്കുന്നതെന്താണ്?

ഫിലേമോൻ :— പ്രഭോ! ഞങ്ങൾക്കു ജീവിതത്തിൽ ഒരേ ഒരാഗ്രഹമേ ഉള്ളൂ. ദീർഘകാലമായി ഞങ്ങൾ ഒന്നിച്ചു ജീവിതത്തിന്റെ സുഖങ്ങളും ദുഃഖങ്ങളും അനുഭവിച്ചുകൊണ്ടിരിക്കുന്നു. ഇനിയും ഒന്നിച്ചു മരിക്കുവാൻ സാധിച്ചാൽ വലിയ കാര്യമായിരുന്നു.

വൃദ്ധൻ :— അങ്ങനെ തന്നെ ഭവിക്കും. നിങ്ങൾക്കു നല്ല ഒരു വീടും ലഭിക്കുന്നതാണ്. അവിടെ സുഖമായി താമസിച്ചുകൊള്ളുക.

ദമ്പതിമാർ തിരിഞ്ഞുനോക്കി. ഒരു കുന്നിൻപുറത്തു മനോഹരമായ ഒരു കൊട്ടാരം സ്ഥിതിചെയ്യുന്നതായി അവർ കണ്ടു. ഇതെന്താണെന്നു ചോദിക്കാൻ ഭാവിച്ചപ്പോഴേക്ക് അതിഥികൾ രണ്ടുപേരും അപ്രത്യക്ഷരായി കഴിഞ്ഞിരുന്നു.

ഫിലേമോനും ഭാര്യയും പുതിയ വീട്ടിലേക്കു പോയി. അവിടെ അവർക്കു യാതൊന്നിനുംബുദ്ധിമുട്ടില്ലായിരുന്നു. അവരുടെ ഭരണിയിൽ എപ്പോഴും നിറച്ചു പാൽ ഉണ്ടായിരുന്നു. മറ്റുള്ളവർക്ക് ആവോളം നന്മചെയ്തുകൊണ്ടു അവർ ജീവിച്ചു.

ഒരുദിവസം രാവിലെ ഈ വൃദ്ധദമ്പതികൾ അപ്രത്യക്ഷരായി. ജനങ്ങൾ അവരെ പല ദിക്കുകളിലും അന്വേഷിച്ചു. യാതൊരു ഫലവും ഉണ്ടായില്ല. അവരുടെ കൊട്ടാരത്തിനു മുൻപിൽ രണ്ടു വൃക്ഷങ്ങൾ കാണപ്പെട്ടു. മുൻപ് അവ അവിടെ ഇല്ലായിരുന്നു.

ഈ വൃക്ഷങ്ങൾ യാത്രക്കാർക്ക് തണൽ നല്കിക്കൊണ്ടിരുന്നു.

## 2. മടിയന്മാരുടെ നാട്ട്

ഒരിക്കൽ ഒരു രാജ്യത്തു വയലുകളിലേയും വിടുകളിലേയും ജോലികൾ സ്ത്രീകൾതന്നെ നിർവ്വഹിച്ചുവന്നു. പുരുഷന്മാർ ശക്തന്മാരും ആരോഗ്യശാലികളുമായിരുന്നു. വീടുകളിൽ ഇരുന്നു വൃഥാ സമയം കളയുകയെന്നുള്ളതായിരുന്നു അവരുടെ ജോലി. ഭാര്യമാരെ കുറ്റപ്പെടുത്തുന്ന കാര്യത്തിൽ അവർക്കു വളരെ താല്പര്യമുണ്ടായിരുന്നുതാനും. സ്ത്രീകൾക്കു പകൽസമയത്തു വയലുകളിലെ ജോലികൾ ചെയ്യേണ്ടിയിരുന്നു. വൈകുന്നേരം വിടുകളിൽ തിരിച്ചെത്തി അവിടുത്തെ വേലകളും ചെയ്യേണ്ടിയിരുന്നതിനാൽ അവർ വളരെ വിഷമിച്ചു.

അവിടുത്തെ പുരുഷന്മാർക്കു സ്ത്രീകളോടു യാതൊരു ദയയുമില്ലായിരുന്നു. നിസ്സാരമായ കുറ്റങ്ങൾക്കു പോലും അവർ ഭാര്യമാരെ ശിക്ഷിച്ചുവന്നു. പക്ഷെ, അവർക്കു ഭാര്യമാരെപ്പറ്റി ഭയമുണ്ടായിരുന്നു. അതിനാൽ പുരുഷന്മാരെല്ലാവരും വളരെ യോജിപ്പോടുകൂടിത്തന്നെ ജീവിച്ചു. അവർക്കു ഒരു സംഘമുണ്ടായിരുന്നു. ഒരുവന്റെ ഭാര്യ അയാൾക്കു ഹിതകരമല്ലാത്ത എന്തെങ്കിലും ചെയ്താലുടൻ അയാൾ ആ സംഘത്തിൽ അറിയിക്കുമായിരുന്നു. സംഘം നിശ്ചയിക്കുന്നതനുസരിച്ചായിരുന്നു അതിനൊക്കെ ശിക്ഷ നല്കിവന്നതു്. ഇങ്ങനെയുള്ള തീരുമാനത്തിനായി അവർ ഒന്നോ രണ്ടോ ദിവസം വേണമെങ്കിലും ചെലവിടുമായിരുന്നു.

ഒരു സ്ത്രീയെ ശിക്ഷിക്കുമ്പോൾ അതിനെതിരായി അവർക്കു യാതൊന്നും ചെയ്വാൻ സാദ്ധ്യമായിരുന്നില്ല. ഒരു സ്ഥലത്തുള്ള എല്ലാ പുരുഷന്മാരോടുമായി ഒരു സ്ത്രീ തനിച്ചു യാതൊന്നും ചെയ്വാൻ സാദ്ധ്യമല്ലല്ലോ. ഒരു സ്ത്രീയെ വിസ്തരിക്കുമ്പോൾ മറ്റുള്ള സ്ത്രീകൾക്കു അതിനടുത്തുപോയി നില്ക്കുവാൻതന്നെ ഭയമായിരുന്നു.

ഈ രാജ്യത്തു ധൈര്യവതിയായ ഒരു സ്ത്രീ ഉണ്ടായിരുന്നു. അവരുടെ ഭർത്താവു അശക്തനും അപ്രാപ്തനുമായിരുന്നുതാനും. പക്ഷേ, അയാളുടെ സാമർത്ഥ്യവും ധൈര്യവും വെളിപ്പെടുത്താനായി അയാൾ ഭാര്യയെ കഠിനമായി ഉപദ്രവിച്ചുവന്നു. ഒരുദിവസം ഈ സ്ത്രീ അതിരാവിലെ എഴുന്നേറ്റു. വീട്ടിലെ ജോലികളെല്ലാം ചെയ്തു. ചോറും കറികളുമെല്ലാം തയ്യാറാക്കി. അതിന്റെശേഷം വയലിലേക്കു പോകാൻ ഭാവിക്കുകയായിരുന്നു. അപ്പോൾ ചോറും കറികളുമെല്ലാം നന്നായിരിക്കുന്നുവോ എന്നു ഭർത്താവു പരിശോധിച്ചു. ഒരു കറിക്കു കുറേ ഉപ്പു കൂടിപ്പോയി എന്ന വസ്തുത അയാൾ കണ്ടുപിടിച്ചു. ഉടൻതന്നെ അയാൾ സംഘത്താഫീസിലേക്കു ഓടി. കാര്യമെന്താണെന്നു പറയണമെന്നു ഭാര്യ ആവശ്യപ്പെട്ടെങ്കിലും അയാൾ അതിനൊന്നിനും നിന്നില്ല. സ്ത്രീ വന്നു പരിശോധിച്ചപ്പോൾ കറിക്കു രണ്ടു പ്രാവശ്യം ഉപ്പു ചേർത്തു എന്നു മനസ്സിലായി. സംഘാംഗങ്ങളെല്ലാവരുംകൂടി വന്നു കറിയും മറ്റും എടുത്തു രുചിച്ചുനോക്കി. അന്നു മുഴുവൻ അതേപ്പറ്റി അവർ സംസാരിച്ചുകൊണ്ടിരിക്കുമെന്നു സ്ത്രീക്കു അറിയാമായിരുന്നു. ഏതായാലും അവൾ വയലിലേക്കു പോയി.

സ്ത്രീകളെല്ലാം പതിവുപോലെ വയലിലെത്തി. അന്നത്തെ അനുഭവത്തെപ്പറ്റി പ്രസ്തുത സ്ത്രീ മറ്റുള്ളവരെ മനസ്സിലാക്കി. “നാം ഇതെല്ലാം അനുഭവിക്കേണ്ടി വരുന്നതു നമുക്കു യോജിപ്പില്ലാത്തതിനാലാണ്. നമ്മിൽ ഓരോരുത്തരും വിചാരിച്ചാൽ അവരവരുടെ ഭർത്താക്കന്മാരെ കീഴ്പ്പെടുത്താൻ സാധിക്കും. പക്ഷേ, പുരുഷന്മാരെല്ലാവരുംകൂടി ഒരുത്തിയെ ദണ്ഡിപ്പിച്ചാൽ അവൾ അതെല്ലാം സഹിക്കുകയേ തരമുള്ളൂ. നമുക്കെല്ലാവർക്കുംകൂടി യോജിച്ചു ഈ പുരുഷന്മാരോടു പോരാടി നോക്കാം. യോജിപ്പുണ്ടെങ്കിൽ നാം ജയിക്കുക തന്നെ ചെയ്യും. ഇന്നുതന്നെ നമുക്കു കയ്യിലുള്ള വെട്ടുകത്തികളുമായി ചെന്നു അവരെ ഭയപ്പെടുത്തിനോക്കാം.”

സ്ത്രീകൾ ഈ വിധത്തിൽ നിശ്ചയിക്കുന്നതിനിടയ്ക്കു സംഘത്താഫീസിൽ ഇരുന്നു പുരുഷന്മാർ അന്നു കിട്ടിയ കേസ്സിനെപ്പറ്റി ആലോചിക്കുകയായിരുന്നു. ഓരോരുത്തരും കറി രുചിച്ചുനോക്കി. സ്വല്പം ഉപ്പു കൂടിപ്പോയെന്നു ചിലർ സമ്മതിച്ചു. ഉപ്പു കൂടിയാലും ഇല്ലെങ്കിലും ആവലാധിക്കാരനോടു ചേർന്നുനില്ക്കണമെന്നു എല്ലാവരും നിശ്ചയിച്ചു. കുറ്റക്കാരിയെ ശിക്ഷിക്കണമെന്നുതന്നെ വിധിയുണ്ടായി. പക്ഷേ, അന്നു ഭാവമെല്ലാം മാറുകയാണുണ്ടായതു്. സ്ത്രീകൾ എല്ലാവരും ചേർന്നു പുരുഷന്മാരോടു യുദ്ധത്തിനുതന്നെ അടുത്തുകൂടി. അന്നു മുതൽ തങ്ങൾക്കു പുരുഷന്മാരുമായി തുല്യനില വേണമെന്നു അവർ ശഠിച്ചു. സ്ത്രീകളുടെ യോജിപ്പു കണ്ടപ്പോൾ പുരുഷന്മാർ ഭയപ്പെട്ടു. അവർ പറയുന്നതുപോലെയൊക്കെ ചെയ്യാമെന്നു പുരുഷന്മാർ സമ്മതിച്ചു. അടുത്ത ദിവസം സ്ത്രീകൾ

വീട്ടുകളിൽ ഇരുന്നശേഷം പുരുഷന്മാരെ വയലുകളിലേക്കയച്ചു. പുരുഷന്മാർ അവിടുത്തെ ജോലി ചെയ്തു. സ്ത്രീകൾ വീട്ടുകളിലെ ജോലികളും നിർവ്വഹിച്ചു. അന്നു മുതൽ പുരുഷന്മാർ വയലുകളിലും മററും ജോലി ചെയ്തു ആദായമുണ്ടാക്കുവാനും സ്ത്രീകൾ ഗൃഹപരിചരണം സംബന്ധിച്ച കൃത്യങ്ങൾ നിർവ്വഹിപ്പാനും തുടങ്ങിപ്പോലും. അതു ഇന്നുവരെ നടന്നുവരുന്നു.

---

# ഹിന്ദി പാഠമാല

(Vaikom N. S. Pai, R. B. Visarad.)

പാഠം 4.

ഈ ചോദ്യങ്ങൾക്കുത്തരം പറയുക :—

ഫർശ് പർ ക്യാ ഹൈ ?
ക്യാ സിർ പർ ബാൽ ഹൈ ?
ക്യാ ഹാഥ് മെ മിശ്രീ ഹൈ ?
നാരിയൽ മെ ക്യാ ഹൈ ?
ക്യാ വഹ് രാം ഹൈ ?
യഹ് കോൻ ഹൈ ?
വഹ് കോൻ ഹൈ ?

തൂ = നീ

യഹ്, വഹ് എന്നിവയ്ക്കു് വർത്തമാനകാലത്തിൽ ക്രിയ ഹൈ ആകുന്നുവെന്നു പഠിച്ചുവല്ലോ. 'തൂ' വിനും ക്രിയ ഹൈ തന്നെ.

| | |
|---|---|
| തൂ ഹൈ | = നീ ആകുന്നു, നീ ഉണ്ടു് |
| തൂ രാം ഹൈ | = നീ രാമൻ ആകുന്നു. |
| തൂ ഹൊശിയാർ ഹൈ | = നീ സമർത്ഥനാകുന്നു. |
| തൂ ബവക്രഫ് നഹീ ഹൈ | = നീ മഠയനല്ല. |
| ക്യാ തൂ മാലിക് ഹൈ ? | = നീ യജമാനനാണോ ? |
| ക്യാ തൂ ഖുദാ ഹൈ ? | = നീ ഈശ്വരനാണോ ? |
| തൂ വർഗ് മെ ഹൈ | = നീ ക്ലാസ്സിൽ ഉണ്ടു് |
| ക്യാ തൂ ഫർശ് പർ ഹൈ ? | = നീ തറയിലാണോ ? |
| തൂ കോൻ ഹൈ | = നീ ആരാകുന്നു |

ഹിന്ദിയിൽ തൂ എന്ന രൂപം തന്നിൽ എളിയവരേയും, വേലക്കാരേയും, ആത്മമിത്രങ്ങളേയും, ഈശ്വരനേയും സംബോധന ചെയ്യുവാൻ മാത്രമേ ഉപയോഗിക്കുവാൻ പാടുള്ളു. സംഭാഷണത്തിൽ ഇത്ര വളരെ മര്യാദ പാലിക്കുന്ന ഭാഷ മറെറാന്നില്ലെന്നു പറയാം. സർവ്വസാധാരണമായ ഉപയോഗം തും = നിങ്ങൾ എന്ന പദത്തിനാണു്.

തും എന്ന കർത്താവിനു ഹോ എന്നു ക്രിയ.

| | |
|---|---|
| തും ഹോ | = നിങ്ങൾ ഉണ്ടു്, നിങ്ങൾ ആകുന്നു |
| തും കേശവ് ഹോ | = നിങ്ങൾ കേശവൻ ആകുന്നു |
| തും നൌകർ ഹോ | = നിങ്ങൾ ഭൃത്യൻ ആകുന്നു |
| തും അദ്ധ്യാപക് നഹീ ഹോ | = നിങ്ങൾ അദ്ധ്യാപകൻ അല്ല |

തും ഏലിയാമ്മ ഹോ
നിങ്ങൾ ഏലിയാമ്മ ആകുന്നു.
ക്യാ തും മാലിക് ഹോ ?
നിങ്ങൾ യജമാനൻ ആണോ ?
ക്യാ തും സ്ത്രീ നഹീ ഹോ ?
നിങ്ങൾ സ്ത്രീ അല്ലയോ ?
രാം കാ ബേടാ തും നഹീ ഹോ
രാമന്റെ മകൻ നിങ്ങളല്ല.
ക്യാ തും ഭാരത് കാ ബേടാ ഹോ ?
നിങ്ങൾ ഭാരതീയ സന്താനമല്ലേ ?
തും ജോസഫ് കീ സ്ത്രീ കീ ബഹിൻ ഹോ ?
നിങ്ങൾ ജോസഫിന്റെ ഭാര്യയുടെ സഹോദരിയാണു്.
തും കോൻ ഹോ ?
നിങ്ങൾ ആരാകുന്നു ?

സംഭാഷണത്തിൽ തന്റെ വിനയവും മര്യാദയും കാണിക്കുന്നതിനായി ശ്രോതാവിനെ ബഹുമാനത്തെ കുറിക്കുന്ന ആപ് = താങ്കൾ, അങ്ങു്, അവിടുന്നു്, Thou എന്ന പദംകൊണ്ടു സംബോധന ചെയ്യുന്നു.

വർത്തമാനകാലത്തിൽ ആപ് നു് ക്രിയ എപ്പോഴും "ഹൈ" എന്നാകുന്നു. ഹൈ (ആകുന്നു, ഉണ്ടു്) എന്ന ഏകവചനക്രിയയുടെ ബഹുവചനരൂപമാണു് ഇവിടെ ഉപയോഗിക്കുന്നതു്. ഹൈ ബഹുവചനരൂപമാണെന്നു കാണിക്കാൻ അതിന്റെ കൂടെ ഒരു ബിന്ദുകൂടി ഉപയോഗിക്കുന്നു. ഇതിന്റെ ഉച്ചാരണത്തിൽ അനുനാസികം കലന്നിരിക്കണം.

ഹൈ = ആകുന്നു, ഉണ്ടു്, ആണു്. പൂജക ബഹുവചനത്തിലും, ബഹുവചനത്തിലും.

ആപ് ഹൈ.
അങ്ങു് ആകുന്നു.
അങ്ങു് ഉണ്ടു്.
Thou art.

ആപ് അദ്ധ്യാപക് ഹൈ.
അങ്ങു് അദ്ധ്യാപകൻ ആകുന്നു.
ആപ് സച്ചിദാനന്ദ് ഹൈ.
അങ്ങു് സച്ചിദാനന്ദൻ ആകുന്നു.
ആപ് മാതാ ഹൈ.
അവിടുന്നു് മാതാവാകുന്നു.

ആപ് വിദ്യാൎത്ഥീ നഹീ ഹൈ.
അങ്ങ് വിദ്യാൎത്ഥിയല്ല.
ക്യാ ആപ് അദ്ധ്യാപക് ഹൈ ?
അങ്ങ് അദ്ധ്യാപകൻ ആണോ ?
ക്യാ ആപ് ഖുദാ ഹൈ ?
അങ്ങ് ഈശ്വരനാണോ ?
ക്യാ ആപ് മാലിക് ഹൈ ?
അവിടന്ന് യജമാനനാണോ ?
ക്യാ ആപ് രാം കെ ഭായീ നഹീ ഹൈ ?
അവിടന്ന് രാമൻെറ സഹോദരനല്ലേ ?
ആപ് മേരീ കാ ബേടാ ഹൈ.
അങ്ങ് മേരിയുടെ പുത്രനാണ്.
ആപ് കോൻ ഹൈ ? അങ്ങ് ആരാകുന്നു ?
മൈ=ഞാൻ.
മൈക്ക് എപ്പോഴും ഹൂം എന്ന് ക്രിയ.
മൈ ഹൂം=ഞാൻ ആകുന്നു (ഉണ്ട്)
മൈ ലഡ്കാ ഹൂം
ഞാൻ ആൺകുട്ടിയാകുന്നു.
മൈ കബീർ ഹൂം
ഞാൻ കബീർ ആണ്.
മൈ വിദ്യാൎത്ഥി ഹൂം
ഞാൻ വിദ്യാൎത്ഥിയാകുന്നു.
മൈ വിദ്വാൻ ഹൂം
ഞാൻ വിദ്വാനാകുന്നു.
മൈ ആദ്മീകാഭായി ഹൂം
ഞാൻ മനുഷ്യൻെറ സഹോദരനാകുന്നു.
മൈ ബവക്രൂഫ് നഹീ ഹൂം
ഞാൻ മഠയനല്ല.
മൈ സരസ്വതീനഹീ ഹൂം
ഞാൻ സരസ്വതിയല്ല.
ക്യാ മൈ ആദ്മീ നഹീ ഹൂം ?
ഞാൻ മനുഷ്യനല്ലയോ ?
ജിഹാം. മൈ ആദ്മീ ഹൂം
അതേ. ഞാൻ മനുഷ്യനാണ്.
മൈ കോൻ ഹൂം ?
ഞാൻ ആരാകുന്നു ?

യെ=ബഹുവചനാൎത്ഥത്തിൽ ഈ, ഇവ, ഇവർ, ഇദ്ദേഹം. യഹ് എന്നതിൻെറ ബഹുവചനരൂപം ആകുന്നു യെ.

നി. V. ക്രിയ കൎത്താവിനെ അനുസരിച്ചിരിക്കും.

a. കൎത്താവു് ഏകവചനം ആയിരിക്കുമ്പോൾ ക്രിയയും ഏകവചനമായിരിക്കും. (ദൃഷ്ടാന്തത്തിനു മുൻ പഠിച്ചിട്ടുള്ള വാചകങ്ങൾ പരിശോധിക്കുക.)

b. കൎത്താവു് ബഹുവചനമായിരിക്കുമ്പോൾ ക്രിയയും ബഹുവചനമായിരിക്കും.

ആപ് അദ്ധ്യാപക് ഹൈ.
ആപ് മാലിക് ഹൈ. } (പൂ. ബ. വ.)

യെ ആം ഹൈ
ഇവ മാങ്ങ ആകുന്നു.
യെ കാഗജ് ഹൈ
ഇവ കടലാസുകൾ ആകുന്നു.
യെ ആദ്മീ ഹൈ
ഇവർ മനുഷ്യരാകുന്നു.
യെ നൌകർ ഹൈ
ഇവർ ഭൃത്യന്മാരാകുന്നു.
യെ അദ്ധ്യാപക് ഹൈ
ഇവർ അദ്ധ്യാപകർ ആകുന്നു.
യെ ഗാന്ധിജി ഹൈ
ഇദ്ദേഹം ഗാന്ധിജിയാകുന്നു.
യെ ബാപ്ജീ ഹൈ
ഇദ്ദേഹം പിതാവാകുന്നു.
ക്യാ യെ ഗാന്ധിജീ ഹൈ ?
ഇദ്ദേഹം ഗാന്ധിജിയാണോ ?
ജിഹാം. യെ ഗാന്ധിജീ ഹൈ
അതേ. ഇദ്ദേഹം ഗാന്ധിജിയാണ്.
ക്യാ യെ വിദ്യാൎത്ഥീ ഹൈ ?
ഇവർ വിദ്യാൎത്ഥികളാണോ ?
ജീ ഹാം. യെ വിദ്യാൎത്ഥീ ഹൈ
അതേ. ഇവർ വിദ്യാൎത്ഥികളാകുന്നു.
ജീ നഹീ. യെ വിദ്യാൎത്ഥീ നഹീ ഹൈ
അല്ല. ഇവർ വിദ്യാൎത്ഥികളല്ല.
ക്യാ യെ ആം ഹൈ
ഇവ മാങ്ങയാണോ ?
ജീ ഹാം. യെ ആം ഹൈ
അതെ. ഇവ മാങ്ങയാകുന്നു.
യെ കോൻ ഹൈ ?
ഇവർ ആരാകുന്നു ?
ഇദ്ദേഹം ആരാകുന്നു ?
ഇദ്ദേഹം ഏതാകുന്നു ;

വെ = ബഹുവചനാൎത്ഥത്തിലെ ആ, അവ, അവർ, അദ്ദേഹം.

വെ ചിത്ര് ഹൈ = അവ പടങ്ങളാകുന്നു.
വെ ഹാഥ് ഹൈ.
അവ കൈകൾ ആകുന്നു.
വെ വിദ്വാൻ ഹൈ.
അവർ വിദ്വാന്മാരാകുന്നു.
വെ ഹൊശിയാർ ഹൈ.
അവർ സമൎത്ഥരാകുന്നു.
വെ ബവക്രൂഫ് നഹീ ഹൈ.
അദ്ദേഹം മഠയനല്ല.
ക്യാ വെ ദാന്ത് ഹൈ ?
അവ പല്ലുകളാണോ ?
ക്യാ വെ ഹൊശിയാർ ഹൈ ?
അവർ സമൎത്ഥരാണോ ?
ക്യാ വെ ഗോപാൽജീ ഹൈ ?
അദ്ദേഹം ഗോപാലൻ ആണോ ?



വെ കോൻ ഹൈ ?

അദ്ദേഹം, അവർ ആരാകുന്നു?

ഹം = ഞങ്ങൾ, നമ്മൾ, നാം.

ഹം വിദ്യാർത്ഥീ ഹൈ.

ഞങ്ങൾ വിദ്യാർത്ഥികളാകുന്നു.

ഹം ആദ്മീ ഹൈ.

ഞങ്ങൾ മനുഷ്യരാകുന്നു.

ഹം ഭാരത് കെ ആദ്മീ ഹൈ.

നാം ഭാരതത്തിലെ ആളുകളാണ്.

നാം ഭാരതീയരാണ്.

ഹം ഹിന്ദീ കെ വിദ്യാർത്ഥീ ഹൈ.

ഞങ്ങൾ ഹിന്ദീ വിദ്യാർത്ഥികളാകുന്നു.

ക്യാ ഹം ഭാരത് കെ ആദ്മീ നഹീ ഹൈ.

നമ്മൾ ഭാരതീയരല്ലേ ?

ക്യാ ഹം വിദ്വാൻ നഹി ഹൈ ?

നമ്മൾ വിദ്വാന്മാരല്ലേ ?

ഹം കോൻ ഹൈ ?

നാം ആരാകുന്നു?

നമ്മൾ ആരാകുന്നു?

ഞങ്ങൾ ആരാണ്?

തൂ കോൻ ഹൈ ?

മൈ രാം ഹൂം

മൈ ലഡ്കാ ഹൂം

മൈ ജാനകീ ഹൂം

മൈ സ്ത്രീ ഹൂം

മൈ നൌകർ ഹൂം

മൈ വിദ്യാർത്ഥീ ഹൂം

മൈ രാം കാ ഭായ ഹൂം

മൈ കേശവ് കീ ബഹിൻ കാ മാമാ ഹൂം

മൈ അഖ്ബാർ കാ മാലിക് ഹൂം

മൈ രാഷ്ട്രഭാഷാ ഹിന്ദീ കാ വിദ്യാർത്ഥീ ഗോപാൽ ഹൂം

തും കോൻ ഹോ ?

മൈ യശോദാ ഹൂം

മൈ മാം ഹൂം

മൈ കൃഷ്ണ ഹൂം

മൈ ലഡ്കാ ഹൂം

മൈ കൃഷ്ണ് കീ മാം ഹൂം

മൈ കൃഷ്ണ് കീ മാതാ യശോദാ ഹൂം

മൈ രാം കീ സ്ത്രീ ജാനകീ കാ പിതാ ഹൂം

മൈ ബാലമിത്ര് കാ മാലിക് ഹൂം

മൈ മേരി കീ ബേടീ അന്നാ കീ ബഹിൻ ഏലിയാമ്മ ഹൂം

ആപ് കോൻ ഹൈ ?

മൈ അദ്ധ്യാപക് ഹൂം

മൈ നൌകർ ഹൂം

മൈ ലക്ഷ്മീ കാ ബേടാ ഹൂം

മൈ കാവേരീ കീ ബേടീ കാ പതി ഹൂം

മൈ ഫാത്തിമാ കാ ചാചാ ഹൂം.

മൈ ലഡ്കീ "നൂർ" കീ മാം ഹൂം

മൈ പൌലോസ് കാ ബായീ മാത്യു ഹൂം.

മൈ കോൻ ഹ്രും ?

മൈ ശ്രീനിവാസ് ഹ്രും

മൈ അദ്ധ്യാപക് ഹ്രും

മൈ നാരായൺ കാ ബേടാ ഹ്രും

മൈ നാരായൺ കാ ബേടാ ശ്രീനിവാസ് ഹ്രും

മൈ കാവേരി കീ ബേടി കാ പതി ഹ്രും

യെ കോൻ ഹൈ ?

യെ ആദ്മീ ഹൈ

യെ വിദ്യാർത്ഥീ ഹൈ

യെ രാം കെ ബാപ് ഗോപാൽ ഹൈ

യെ സീതാ കെ ഭായീ ഹൈ.

വെ കോൻ ഹൈ ?

വെ മാത്യു ജീ ഹൈ.

വെ ജോസഫ് കെ അദ്ധ്യാപക് ഹൈ.

ഹം കോൻ ഹൈ ?

ഹം വിദ്യാർത്ഥീ ഹൈ.

ഹം ആദ്മീ ഹൈ.

ഹം ഭാരത് കെ ആദ്മീ ഹൈ.

മേൽ കാണിച്ചിട്ടുള്ള മാതൃകാ ഉത്തരരൂപങ്ങൾക്കു പുറമേ വേറെയും ധാരാളം വാചകങ്ങൾ പറഞ്ഞും എഴുതിയും ശീലിക്കുക.

### അഭ്യാസം 4.

I. ഹിന്ദീരൂപം എഴുതുക :—

(1) ഈ കടലാസ്സുകൾ.

(2) ആ ചിത്രങ്ങൾ.

(3) ഈ മാങ്ങ.

(4) ആ പല്ലുകൾ.

(5) ഇദ്ദേഹം വള്ളത്തിൻെറ ഉടമസ്ഥനാണ്.

(6) അവർ ആഫീസിലെ ഉദ്യോഗസ്ഥന്മാരാകുന്നു.

(7) ഞാൻ രാമൻെറ സഹോദരൻ ലക്ഷ്മണനാണ്.

(8) ഞങ്ങൾ ഭാരതമാതാവിൻെറ ഭൃത്യരാകുന്നു.

(9) ഞാൻ വിദ്യാർത്ഥിയാണോ ?

(10) ഈ പുഷ്പങ്ങൾ വൃക്ഷത്തിലേയാകുന്നു.

II. അർത്ഥം എഴുതുക :—

(1) തും കോൻഹോ ?

(2) മൈ ഭാരതമാതാ കീബേടീ ഹിന്ദീ ഹ്രും.

(3) മൈ കേരള് കാബേടാ ഹ്രും.

(4) ഹം ബഞ്ച് പർ ഹൈ.

(5) ക്യാ യെ ആദ്മീ ഫർശ് പർ നഹീ ഹൈ.

(6) ജീഹാം. വെ വിദ്യാർത്ഥീ സമീൻ പർ ഹൈ.

(7) യഹ് ഹിന്ദീ വർഗ് കാ രാം ഹൈ.

(8) ക്യാ മൈ വിദ്വാൻ ഹ്രും ?

(9) പേഢ് പർ ഫൂൽ ഹൈ.

(10) യെ "ക്യൂൻ മേറി" കെ ആദ്മീ ഹൈ.

III. തെററു തിരുത്തി എഴുതുക :—

(1) രാം കീ ഭായീ

(2) ഗോപാൽ കാ മാം.

(3) രാധാ കാ ബഹിൻ കാ ലഡ്കാ.

(4) വഹ് രാം ഹൈ.

(5) മൈ അദ്ധ്യാപക് ഹൈ.

(6) മൈ ഗോപാലൻ ഹോ.

(7) ക്യാ ആപ് വിദ്വാൻ ഹ്രും.

(8) യഹ് കുത്താ ഹോ

(9) വഹ് മിത്രീ നഹീ ഹ്രും

(10) ചിഡിയാ കീ മാലിക് കോൻ ഹോ

(11) ക്യാ ആപ് ബവക്രൂഫ് നഹീ ഹോ

(12) യഹ് അഖ്ബാർ കീ കാഗജ് ഹൈ

(13) നാരായൺ കീ ലഡ്കാ വിദ്യാർത്ഥീ ഹോ.

(14) സിതാ കീ കുത്താ.

(15) മൈ രാം കാബേടാ ഹൈ.

IV. യഹ്, വഹ്, യെ, വെ, തു, തും, ആപ്, ഹം, മൈ ഇവ ചേർത്തു പതിനഞ്ചു വാചകങ്ങൾ എഴുതുക.




പല രാജ്യങ്ങളിലെ കുട്ടികൾ

# ജിജ്ഞാസ

(മിസ്സ് അന്നമ്മ കോര)

"അമ്മേ! കോഴിക്കുഞ്ഞിനെ മഷിയിൽ മുക്കുന്നതു എന്തിനാണമ്മേ?" അല്ലെങ്കിൽ "അമ്മേ! മണ്ണെണ്ണയാണോ മനുഷ്യരുടെ ഉദരങ്ങളിലും പ്രവേശിക്കുന്നതു്?" എന്നിങ്ങനെ നിരവധി ചോദ്യങ്ങൾ കൊച്ചുകുഞ്ഞുങ്ങൾ സാധാരണയായി ചോദിക്കുന്നതു നിങ്ങളിൽ പലരും കേട്ടുകാണുമല്ലോ.

ജിജ്ഞാസയാണ്. കൊതുകു നിയന്ത്രണംമൂലം മലമ്പനിയെ പലയിടങ്ങളിൽനിന്നും ഉച്ചാടനം ചെയ്യാൻ സാധിച്ചതു റോനാൾഡ് റോസ്സ് എന്ന മഹാന്റെ ജിജ്ഞാസമൂലമാണ്. വെറും ജിജ്ഞാസകൊണ്ടു കാര്യമായില്ല. അതിന്റെ കൂടെ അവിശ്രാന്തപരിശ്രമവും ആവശ്യമായിരിക്കുന്നു. ആവിയുടെ ശക്തിയെ മനുഷ്യർക്കു ഉപ



യോഗകരമാക്കുവാൻ ജോർജ്ജ് വാട്ട് വളരെ ബുദ്ധിമുട്ടി പരിശ്രമിച്ചു. ജിജ്ഞാസയുടെ കൂടെ പരിശ്രമം കൂടിയുണ്ടെങ്കിൽ മാത്രമേ എന്തെങ്കിലും ഫലപ്രാപ്തിയുണ്ടാകുകയുള്ളു.

ജിജ്ഞാസകൊണ്ടു ചോദിക്കുന്ന ചോദ്യങ്ങൾ മൂലം കുട്ടികൾ പല സംഗതികളും മനസ്സിലാക്കുന്നു. എന്നാൽ ചില മാതാപിതാക്കന്മാർ ഇങ്ങിനെയുള്ള ചോദ്യങ്ങൾ കേട്ടാൽ കുട്ടികളോടു ദ്വേഷ്യപ്പെടുന്നു. ചോദ്യങ്ങൾമൂലം മാതാപിതാക്കന്മാരെ അസഹ്യപ്പെടുത്താതിരിക്കുന്നതു കുട്ടികളുടെ ചുമതലയാണ്. ഗുരുക്കന്മാരോ അന്യരോ ചോദ്യങ്ങൾക്കു ഉത്തരം തരാൻ വിസമ്മതിക്കുയാണെങ്കിൽ ആലോചനകൊണ്ടോ വായനകൊണ്ടോ ഈ ചോദ്യങ്ങൾക്കു ഉത്തരം കണ്ടുപിടിക്കുവാൻ ശ്രമിക്കണം. ശരിയായ വിധത്തിൽ ചോദിക്കുകയാണെങ്കിൽ അറിവുള്ളവർ തീച്ചയായും ഉത്തരം തരാതിരിക്കുകയില്ല. ലോകത്തിന്റെ പുരോഗതിക്കെല്ലാം കാരണം ജിജ്ഞാസയാണ്. ആവിക്കപ്പലും തീവണ്ടികളും ഉണ്ടാകാൻ കാരണം ജോർജ്ജ് വാട്ട് എന്ന കുട്ടിയുടെ

ചില കുട്ടികൾ കുഴിയാനകളുടെ ഗതിവിഗതികളിലും ഞെക്കിലിന്റെ താഡനത്തിലും അതിവ ജിജ്ഞാസ പ്രകടിപ്പിച്ചുവരുന്നു. ഇതു ശരിയായ ജിജ്ഞാസയല്ല. ഈ ജീവികളുടെ ജീവിതം മുഴുവൻ പഠിക്കുകയാണെങ്കിൽ ഇവയെപ്പറ്റിയുള്ള ജിജ്ഞാസ വദ്ധിച്ചുവരും. ഒരു ചിത്രശലഭത്തിന്റെ ജീവിതചരിത്രം തന്നെ എത്ര രസകരമാണ്. മടിയാ! നീ എറുമ്പിന്റെ അടുക്കൽ ചെന്നു അതിനെ നോക്കി പഠിക്ക എന്നു വേദപുസ്തകത്തിൽ പറഞ്ഞിരിക്കുന്നു. സാധാരണ കുട്ടികൾ എറുമ്പിനെ നോക്കിയാൽ അതു വരിവരിയായി പോകുന്നതു കണ്ടും അതു ചില

പ്പോൾ ചില പുഴുക്കളെയും മുട്ടയെയും ചുമന്നു കൊണ്ടു ശീഘ്രഗമനം ചെയ്യുന്നതു കണ്ടും തൃപ്തി പ്പെട്ടു. എന്നാൽ ഫേബർ എന്ന ഫ്രഞ്ചുകാര നും അവേബറി എന്ന ഇംഗ്ലീഷ് പ്രഭുവും ഇതിൽ കൂടുതൽ ജിജ്ഞാസയുള്ളവരായിരുന്നു. അവർ എറുമ്പിന്റെയും തേനീച്ചയുടെയും ജീവിതരീതി വിശകലനം ചെയ്തു പഠിച്ചു. ഈ ജീവികളുടെ ഭാഷപോലും ഇവർക്കു അറിയാമായിരുന്നു എന്നാ ണു പറയപ്പെടുന്നതു്. ചില ശാസ്ത്രജ്ഞന്മാർ കുട്ടിക്കാലത്തു കാക്ക, അണ്ണാൻ മുതലായ ജീവിക ളെ പോക്കററിൽ കൊണ്ടു നടന്നതായി വായിച്ചി ട്ടുണ്ടു്. ഇങ്ങിനെ ചെയ്യുന്നതുകൊണ്ടു ജ്ഞാനം വദ്ധിക്കുമെന്നു മാത്രമല്ല ജന്തുവഗ്ഗത്തോടുള്ള ന മ്മുടെ സ്നേഹം വദ്ധിക്കുകയും ചെയ്യും. ജന്തുക്ക ളോടുള്ള ക്രൂരത ഇവക്കു അസഹനീയമായിരിക്കു മെന്നു പറയേണ്ടതില്ലല്ലോ.

---

# ചില ജാലവിദ്യകൾ

(ആർ. മാധവപ്പൈ, തുറവൂർ)

## 3. കാണപ്പെടാത്ത ചരടു്.

നമുക്കു കാണുവാൻ ശക്യമല്ലാത്ത ചില ദേ വതകളെപ്പററിയും ഭൂതങ്ങളെപ്പററിയും മററും നാം പല കഥകളും കേട്ടിട്ടുള്ളതാണല്ലൊ. എ ന്നാൽ ജാലവിദ്യകൊണ്ടു നമ്മുടെ ദൃഷ്ടിയിൽനി ന്നു മറഞ്ഞുപോകുന്ന ഒരു ചരടിനെപ്പററി നിങ്ങൾ അറിഞ്ഞിട്ടുണ്ടോ? അത്തരം ഒരു മ ന്ത്രച്ചരടു നിങ്ങൾക്കു നിമ്മിക്കുവാൻ കഴിയുമോ?

ഈ വിദ്യയിൽ ജാലവിദ്യക്കാരൻ രണ്ടു മര ക്കമ്പുകളെ ചേത്തു പിടിക്കയും ആ കമ്പുക ളിൽക്കൂടി കോത്തിട്ടുള്ള ചരടിനെ അങ്ങോട്ടും ഇങ്ങോട്ടും വലിക്കുകയും ചെയ്യുന്നു. (ഒന്നാം നമ്പർ പടം.) രണ്ടുമൂന്നു നിമിഷങ്ങൾ അപ്ര കാരം കഴിച്ചുകൂട്ടിയശേഷം, "ഹാ! മഹാമാ യേ! ഭദ്രകാളി! ഓടിപ്പോ" എന്നു പറഞ്ഞു് ആ കമ്പുകളുടെ മേലററം അകററി കമ്പുകൾ രണ്ടും ഇംഗ്ലീഷിലെ വി. എന്നഅക്ഷരത്തിന്റെ ആകൃതിയിൽ കൈയിൽ ഒതുക്കിപ്പിടിക്കും. അ നന്തരം ചരടിന്റെ അഗ്രങ്ങൾ ഓരോന്നും പി ടിച്ചു് അങ്ങോട്ടും ഇങ്ങോട്ടും വലിക്കും. (രണ്ടാം നമ്പർ പടം.) അപ്പോൾ ചരടു വലിയുകയും ചുരുങ്ങുകയും ചെയ്യുന്നതു കാണാമെങ്കിലും കമ്പുക ളുടെ മദ്ധ്യത്തിൽ ചരടു കാണപ്പെടുകയില്ല.

സാധാരണയായി വലിയ ജാലവിദ്യക്കാർ പോലും ഈ വിദ്യ പ്രയോഗിക്കാറുണ്ട്. പ ക്ഷെ, ഇതു് ഒട്ടും പ്രയാസമില്ലാത്ത വിദ്യയാ കുന്നു.

കാഴ്ചയിൽ കമ്പുകൾ വളരെ ഉറപ്പുള്ളതാണെ ന്നു തോന്നുമെങ്കിലും ഈററയെപ്പോലെയും മ ററുമുള്ള പൊള്ളയായ കമ്പുകളാണ് ഇതിലേ ക്കു തിരഞ്ഞെടുക്കുന്നതു്. ഏതുതരം കമ്പാണെ ന്നറിവാൻ സാധിക്കാത്തവിധത്തിൽ ചായം പൂ രട്ടിയോ കടലാസു പതിച്ചോ മറേറാ ഭംഗിയാ ക്കും. കമ്പുകളുടെ മുകളിലത്തെ അററത്ത് അ ല്പം താഴെയായി രണ്ടു വശങ്ങളിലും ഓരോ ദ്വാരമുണ്ടാക്കും. ഒരു വശത്തെ ദ്വാരത്തിനു




നേരെ കീഴായി വരത്തക്കവിധത്തിൽ താഴത്തെ അററത്തു് അല്പം മുകളിലായും ഓരോ ദ്വാരമു ണ്ടാക്കും.

രണ്ടു ദ്വാരങ്ങൾ വിതമുള്ള വശങ്ങൾ ചേന്നു വരത്തക്കവിധത്തിലാണ് കമ്പുകൾ കൂട്ടിച്ചേത്തു പിടിക്കുന്നതു്. പുറകുവശത്തെ ദ്വാരത്തിൽ കൂടി കമ്പിനകത്തേക്കു കടക്കുന്ന ചരടിന്റെ

അററം അകത്തുകൂടി കീഴ്പ്പോട്ടിറങ്ങി അകവശത്തെ താഴത്തെ ദ്വാരത്തിൽകൂടി പുറത്തേക്കു വരികയും അതുപോലെ മറേറ കമ്പിൽ അകവശത്തെ താഴത്തെ ദ്വാരത്തിൽകൂടി അകത്തേക്കു കയറി പുറവശത്തെ ദ്വാരത്തിൽകൂടി പുറത്തേക്കു വരികയും ചെയ്യുന്നു. (മൂന്നാം നമ്പർ പടം.)

താഴത്തെ ദ്വാരങ്ങൾ കൈക്കുളിൽ ഒതുങ്ങി നില്ക്കത്തക്കവിധത്തിലാണ് എപ്പോഴും കമ്പുകൾ പിടിക്കേണ്ടതു്. കമ്പുകളുടെ അടിവശത്തു ദ്വാരങ്ങൾ ഉണ്ടെന്നു കാണികൾ മനസ്സിലാക്കരുതു്.

## ചിരിക്കാൻ മാത്രം

### I

പ്രഭു:—ഡ്രൈവർ, എൻെറ വലിയ കാറു കൊണ്ടുവരണം.

ഡ്രൈവർ:—അങ്ങുന്നേ, വലിയ കാറിൽ കൊച്ചമ്മ പാർക്കിൽ പോയിരിക്കുകയാണ്.

പ്രഭു:—എന്നാൽ എൻെറ ചെറിയ കാറു കൊണ്ടുവരണം.

ഡ്രൈവർ:—അതിൽ കൊച്ചങ്ങുന്ന് സിനിമാ കാണാൻ പോയിരിക്കുകയാണ്.

പ്രഭു:—കഷ്ടം! എന്നാൽ എൻെറ വടിയും ചെരിപ്പും ആരും കൊണ്ടുപോയിട്ടില്ലെങ്കിൽ അതു് എടുത്തുകൊണ്ടു വാ.

### II

വിട്ടിൽ ക്ഷണിച്ചിരുന്ന അതിഥിയുടെ അടുക്കൽ 'റൂബി' എന്നൊരു പട്ടി ഭക്ഷണസമയത്ത് ഇരുന്നിരുന്നു.

അതിഥി അവിടുത്തെ കുഞ്ഞിനോട്:—കണ്ടോ! ഈ പട്ടിക്ക് എന്നോടു എന്തു സ്നേഹമുണ്ട്? അതു എപ്പോഴും എൻെറ അടുത്തിരിക്കുന്നു.

കുഞ്ഞ്:—അതേ. നിങ്ങൾ ഉണ്ണുന്നതു് റൂബിയുടെ പാത്രത്തിലാണ്.

---

# ബാലപംക്തി

## 1. എൻെറ സ്വപ്നം

കഴിഞ്ഞ തിങ്കളാഴ്ച ഞാൻ യാതൊന്നും പഠിക്കാതെ ക്ലാസ്സിൽ പോയി. എല്ലാ അദ്ധ്യാപികമാരുടെ അടുക്കൽനിന്നും ശിക്ഷകൾ വാങ്ങിക്കയും ചെയ്തു. അന്നു രാത്രി ഉറങ്ങുവാൻ ചെന്നു കിടന്നപ്പോൾ ഓരോരുത്തരെ ശപിച്ചുകൊണ്ടു സുഖമായിട്ടു കിടന്നുറങ്ങി. അതിൻെറ ഫലം എൻെറ സ്വപ്നംമൂലം ഞാൻ അനുഭവിച്ചു.

ഒരുദിവസം എൻെറ മാതാവിൻെറ സഹോദരി എന്നെ ഞങ്ങളുടെ പൂന്തോട്ടത്തിൽ പുഷ്ടിയായി വളർന്നു വന്നിരുന്ന ഒരു റോസിൻെറ കൊമ്പൊടിച്ചു് അടി തുടങ്ങി. എൻെറ പുറത്തു തല്ലുകൊള്ളുന്നു. ഞാൻ സിംഹത്തിനേക്കാളും ഭയങ്കരമായി അലറിത്തുടങ്ങി. ഞാൻ മുററത്തെ മണ്ണു മുഴുവൻ തിന്നണം എന്നു എൻെറ ചിററമ്മ പറഞ്ഞു. ഹാ, കണ്ടുനില്ക്കുന്ന അദ്ധ്യാപികമാരും കുട്ടികളും ആഹ്ളാദിക്കുന്നു. ഞാൻ മാത്രം ദുഃഖിക്കുന്നു. എൻെറ സഹോദരിപോലും ചിരിക്കുന്നു. എന്തുചെയ്യാനാണ്! ഞാൻ ഒരുവിധത്തിൽ ഹെഡ്മാസ്റ്ററുടെ ഭവനത്തിൽ ചെന്നറിയിച്ചാൽ രക്ഷ ലഭിക്കുമെന്നു വിചാരിച്ചു ബദ്ധപ്പെട്ടു അവിടെ എത്തി. സാറിനെ കാര്യം അറിയിച്ചപ്പോൾ "നിനക്കതു കിട്ടണം. ഞാൻ അങ്ങോട്ടു വന്ന് രണ്ടുകൂടി തരട്ടെ" എന്നായിരുന്നു അദ്ദേഹത്തിൻെറ മറുപടി. പിന്നിട്ടുള്ള എൻെറ ശ്രമം കുറെ പണം എടുത്തുകൊണ്ടു കോയമ്പത്തൂർ പറവാനാണ്. അതു സാധിക്കുമോ? അതും നിഷ്ഫലമായി എന്നുതന്നേ പറയാം. ഇങ്ങനെ കണ്ടുകൊണ്ടിരിക്കുമ്പോൾ ഞങ്ങൾ ക്കെഴുന്നേല്ക്കുവാനുള്ള മണിനാദം എൻെറ കണ്ണുകളിൽ പതിഞ്ഞു. ഞാൻ ഉണർന്നു വാവിട്ടു കരയുവാൻ തുടങ്ങി. ആ സമയത്തു് പാവം എൻെറ കൊച്ചമ്മ കാരണംപോലും അറിയാതെ വന്ന് "അമ്മിണി! എന്തിനാണ് കരയുന്നതു?" എന്നു ചോദിച്ചു. ഞാൻ കോപംകൊണ്ട് "മതി മതി" എന്നു പറഞ്ഞ് ഒരു തള്ളുകൊടുത്തു.

S. T.

---

# 2. ടെലഫോൺ

ടെലഫോൺ കണ്ടുപിടിച്ചതു് 1895-ൽ ആണ്. അലക്സാണ്ടർ ബെൽ ഈ കാര്യനിർവ്വഹണത്തിനായിട്ടു ശ്രമിച്ചിട്ടും, വിദ്യുച്ഛക്തിയെപ്പററി വലിയ പരിജ്ഞാനം ഇല്ലാതെയിരുന്നതിനാൽ വളരെ വിഷമിച്ചു. എന്നാൽ ഈ സമയത്തു് തോമസ് വാട്സൺ എന്ന ഒരു വിദ്യുച്ഛക്തിവിദ്യാർത്ഥിയെ സഹായത്തിനു ലഭിച്ചു. ഇവർ രണ്ടുപേരും കൂടി ഒരു യന്ത്രം നിർമ്മിച്ചിട്ടു് അതിന്റെ രണ്ടററവും തമ്മിൽ ഒരു വൈദ്യുതപ്രവാഹം ഉള്ള കമ്പികൊണ്ടു് ബന്ധിച്ചു.

ഒരുദിവസം ബെൽ അദ്ദേഹത്തിന്റെ മുറിയിൽ തന്റെ യന്ത്രത്തെ പരിശോധിച്ചുകൊണ്ടിരിക്കയായിരുന്നു. വാട്സൺ അദ്ദേഹത്തിന്റെ മുറിയിൽ തന്റെ യന്ത്രവും പരിശോധിച്ചുകൊണ്ടിരിക്കയായിരുന്നു. വാട്സൺ അദ്ദേഹത്തിന്റെ യന്ത്രത്തിന്റെ ഒരു സ്പ്രിങ്ങ് അയഞ്ഞു കിടന്നതു മുറുക്കുകയായിരുന്നു. അപ്പോൾ ഉണ്ടായ ശബ്ദം ബെൽ തന്റെ മുറിയിൽ ഈ കമ്പിയിൽകൂടി കേട്ടു. അവർ സംസാരിക്കാൻ ശ്രമിച്ചതിൽ സാധിച്ചില്ല.

ഒൻപതു് മാസം കൂടി അവർ അക്ഷീണപ്രയത്നം ചെയ്തു. പിന്നീടു അവർ അവരുടെ യന്ത്രത്തെ വേറൊരു കെട്ടിടത്തിലേക്കു മാററി. ഇതു ഒരു രണ്ടുനില കെട്ടിടമായിരുന്നു. ആ യന്ത്രത്തിന്റെ ഒരററം താഴത്തെ മുറിയിലും, മറെറ അററം തട്ടിന്മേലും ഉറപ്പിച്ചിട്ടു അവർ വേണ്ട ശ്രമങ്ങൾ ചെയ്തു.

ഈസമയം മുകളിലത്തെ തട്ടിലായിരുന്ന ബെൽ കുറെ ആസിഡു തന്റെ വസ്ത്രത്തിന്മേൽ യദൃച്ഛയാ വീഴ്ത്തി. അതു ഉടനെ കഴുകിക്കളയുന്നതിനായി താൻ വാടസന്റെ സഹായം ആവശ്യപ്പെട്ടു. താൻ വാട്സനെ വിളിച്ചതു് വാട്സൺ ടെലഫോണിൽകൂടി ശ്രവിച്ചു. അങ്ങനെ ആദ്യത്തെപ്രാവശ്യം ഒരു മനുഷ്യശബ്ദം കമ്പിയിൽ കൂടി ശ്രവിച്ചു.

രണ്ടുപേരും ആശ്ചര്യപരതന്ത്രരായി. അവരുടെ കണ്ടുപിടുത്തത്തെപ്പററി ലോകം അറിഞ്ഞാൽ ഉടൻ അവർ ഇരുവരും വലിയ ധനികന്മാരാകുമെന്നു അവർ വിചാരിച്ചു. പത്രങ്ങൾ മുഖേന ലോകം ഈ കാര്യങ്ങൾ അറിഞ്ഞിട്ടും, ബെല്ലും അയാളുടെ സ്നേഹിതനും ലോകത്തെ കബളിപ്പിക്കുന്നതിനു് കണ്ടുപിടിച്ചിരിക്കുന്ന ഏതോ വിദ്യയെന്നു് എല്ലാവരും സംശയിച്ചു.

ഈ അവസരത്തിലാണ് അമേരിക്കയിൽ ഫിലഡൽഫിയായിൽ ഒരു പ്രദർശനം നടന്നതു്. തന്റെ ഒരു സ്നേഹിതന്റെ ക്ഷണം പ്രമാണിച്ചു ബെൽ ആ പ്രദർശനശാലയിൽ ഒരു 'സ്റ്റോൾ' കുലിക്കെടുത്തു് തന്റെ ടെലഫോൺ അവിടെ പ്രദർശിപ്പിച്ചു. എന്നാൽ ആരും തന്നേ അതിൽ അധികം ഉത്സാഹം പ്രകടിപ്പിച്ചില്ല. അന്നത്തെ അവരുടെ ടെലഫോൺ പരിഷ്കൃതരിതിയിൽ ഉള്ളവയായിരുന്നില്ല. പറയുന്നതും കേൾക്കുന്നതും ഒരു കുഴലിൽകൂടെയായിരുന്നു.

അരസികമായ ടെലഫോൺ പ്രദർശനശാലയിൽ 'സ്ഥലം മെനക്കെടുത്തി.' ഈ സമയത്താണു് ബ്രസീൽരാജാവു ആ വഴി കടന്നുപോയതു്. 'ശബ്ദം' എന്ന വിഷയത്തെക്കുറിച്ചുള്ള ബെല്ലിന്റെ ഒരു പ്രസംഗം അദ്ദേഹം ഇതിനു മുമ്പു കേട്ടിട്ടുണ്ടായിരുന്നു. അതുകൊണ്ടു് ബെല്ലിനെ കണ്ട മാത്രയിൽ അദ്ദേഹം തന്റെ ടെലഫോണിനെപ്പററി ചോദിക്കയും ബെൽ അതു് കാണിച്ചുകൊടുക്കകയും പ്രവർത്തിപ്പിച്ചു കാണിക്കയും ചെയ്തു. ടെലഫോണിൽകൂടി ബെല്ലിന്റെ സംസാരം രാജാവു് ശ്രവിച്ചു. ഇതുയുമായപ്പോൾ രാജാവിന്റെ അംഗരക്ഷകന്മാരും പത്രപ്രമാണികളും എല്ലാം ടെലഫോൺ കണ്ടു് മനസ്സിലാക്കി. ധാരാളംപേർ ടെലഫോൺ കാണുവാൻ വന്നു.

ഇങ്ങനെ ടെലഫോണിനു് ലോകത്തിൽ പ്രചാരം ഉണ്ടായി. വ്യാപാരസ്ഥാപനങ്ങൾ എല്ലാംതന്നേ ടെലഫോൺ ആഫീസുകൾ സ്ഥാപിച്ചു. ഒരു ടെലഫോൺ കമ്പനി ആവിർഭൂതമായി. പ്രദർശനാനന്തരം 800-ൽപരം ടെലഫോണുകൾ മൂന്നു മാസത്തിനകം അമേരിക്കയിൽ ഉണ്ടായി.

പല പട്ടണങ്ങളേയും ടെലഫോണുകൾ മുഖേന ബന്ധിക്കുവാൻ അമേരിക്കയിൽ ആലോചന ഉണ്ടായിരുന്നു. ആദ്യം അവിടത്തെ കേംബ്രിഡ്ജും (Cambridge) ബോസ്റ്റണും (Boston) മായി ബന്ധിച്ചു. പിന്നീടു ബോസ്റ്റൺ ന്യൂയോർക്കുമായിട്ടും, പിന്നീട്ടു് ന്യൂയോർക്ക് ചിക്കാഗോയുമായിട്ടും ബന്ധിക്കപ്പെട്ടു.

ഇതിനകം ബെൽ വലിയ ധനികനായിത്തീർന്നു കഴിഞ്ഞിരുന്നു. അദ്ദേഹം ലോകപ്രശസ്തി സമ്പാദിച്ചു.

അദ്ദേഹം ആറടി നീളമുള്ള ഒരു കമ്പിയിൽകൂടി ഒരു സ്പ്രിങ്ങിന്റെ ശബ്ദം കേട്ടു. എന്നാൽ ഇന്നോ ഇംഗ്ലണ്ടിൽ ഇരുന്നുകൊണ്ടു് ഒരാൾ ഹ

ഡ്നൈററ് പറയുമ്പോൾ ന്യൂസിലണ്ടിൽ ഉള്ളൊരു സ്നേഹിതൻ ഗുഡ്മോർണിങ്ങ് പറയുവാൻ സാധിക്കും. ബെൽ കണ്ടുപിടിച്ചതു ലോകത്തിന് എത്രയും ഉപകാരപ്രദമായി.

ഇതിന്റെ അടുത്ത പടി (Television) ആണ്. അതായതു് അന്യരാജ്യങ്ങളിലെ ആളുകളെ കാണുക എന്നുള്ളതാണ്. അതുകൂടി സാധിച്ചുവരുന്നു.

## 3. രാജസമ്മാനം

പണ്ടു് ഒരു നല്ല രാജാവു ജീവിച്ചിരുന്നു പ്രജകളെല്ലാം ക്ഷേമമായും സുഖമായും ജീവിക്കാനിടയാകണമെന്നു് അദ്ദേഹം ആഗ്രഹിച്ചു.

രാജവീഥികളുടെ ഇരുവശങ്ങളിലും നല്ല വൃക്ഷങ്ങൾ വളർത്തണമെന്നു് അദ്ദേഹം പ്രജകളെ ഗുണദോഷിച്ചു. സാധാരണജനങ്ങളുടെ വേഷത്തിൽ നാട്ടിൻപുറങ്ങളിൽക്കൂടി നടക്കുവാൻ അദ്ദേഹത്തിനു വളരെ താല്പര്യമായിരുന്നു.

ഇങ്ങനെ നടക്കുന്നതിനിടയിൽ അദ്ദേഹത്തിനു പ്രജകളുടെ സന്തോഷവും സങ്കടവും എന്തൊക്കെയായിരുന്നു എന്നു് അറിയാൻ സാധിച്ചു. അതിനാൽ രാജ്യത്തിനും പ്രജകൾക്കും പ്രയോജനകരമായ പലതും ചെയ്യാൻ അദ്ദേഹം പ്രാപ്തനാകയും ചെയ്തു.

ഒരിക്കൽ രാജാവു വേഷം മാറി നടക്കുന്നതിനിടയ്ക്കു് ഒരു കൃഷിക്കാരനെ കാണുവാനിടയായി. അയാളുടെ ഏകപുത്രൻ ദീനമായി കിടക്കുകയായിരുന്നു. ആ വിവരം അയാൾ രാജാവിനോടു പറഞ്ഞു.

രാജാവു ചോദിച്ചു. "എന്താ, ഡോക്ടരെ ഒന്നു വരുത്തരുതോ ?"

കൃഷിക്കാരൻ:—കുഞ്ഞിനു പാൽ വാങ്ങിച്ചു കൊടുക്കുവാൻപോലും നിർവ്വാഹമില്ല. പിന്നെയെങ്ങനെയാണു് അവനെ ആശുപത്രിയിലേക്കു കൊണ്ടുപോകുന്നതു് ?

ഇതു കേട്ടപ്പോൾ രാജാവു വളരെ സങ്കടപ്പെട്ടു. സാധുക്കൾ സഹിക്കുന്ന കഷ്ടതകളെപ്പററി ചിന്തിച്ചു നെടുവീർപ്പോടുകൂടി അദ്ദേഹം കൊട്ടാരത്തിലെത്തി.

ഉടൻതന്നെ അദ്ദേഹം കൊട്ടാരത്തിലെ കാര്യവിചാരകനെ വിളിച്ചുവരുത്തി. പ്രസ്തുത കൃഷിക്കാരന്റെ വീട്ടിലെത്തി അയാൾക്കു് ആവശ്യമായിരുന്നതെന്തെന്നു് അറിഞ്ഞു വരുവാൻ അദ്ദേഹം കാര്യക്കാരനെ അയച്ചു. കൊട്ടാരം ഡോക്ടരേയും ഉടൻതന്നെ അവിടേക്കു് അയച്ചു.

കൃഷിക്കാരൻ അയാളുടെ വീട്ടിലെത്തുന്നതിനു മുമ്പു കാര്യക്കാരനും ഡോക്ടരും അവിടെ എത്തി. സംഭവിച്ചതൊക്കെ അറിഞ്ഞപ്പോൾ അയാൾ വളരെ അത്ഭുതപ്പെട്ടു എന്തിനു്! അയാളുടെ മകനെ ശുശ്രൂഷിക്കുവാൻ ആളുകളുണ്ടായി; അയാളുടെ ഗൃഹസംബന്ധമായ ചെലവുകൾക്കു മാർഗ്ഗവുമുണ്ടായി.

ജനങ്ങളുടെ യഥാർത്ഥസ്ഥിതികളൊക്കെ രാജാവു് അറിഞ്ഞവിധമെന്താണെന്നു ജനങ്ങൾ അറിഞ്ഞില്ല രാജ്ഞി മാത്രം അറിഞ്ഞിരുന്നു.

ജനങ്ങളുടെ സുഖസൌകര്യാദികളെപ്പററി അന്വേഷിച്ച രാജാവു് അവർ നല്ലവരായി തീരണമെന്നു് ആഗ്രഹിച്ചു. അവരെ പല നല്ല പാഠങ്ങളും പഠിപ്പിക്കുവാൻ അദ്ദേഹം ഉത്സാഹിച്ചു. ജനങ്ങളിൽ പലരും ജോലി ചെയ്യാൻ മനസ്സില്ലാത്തവരാണെന്നു് അദ്ദേഹത്തിനു മനസ്സിലായി.

ഒരുദിവസം രാവിലെ ഒരു വലിയ കല്ലു റോഡിന്റെ മദ്ധ്യത്തിൽ കിടക്കുന്നതായി കാണപ്പെട്ടു. അതു കണ്ടവരൊക്കെ ഒഴിഞ്ഞു മാറി കടന്നുപോയി. ഒരു വണ്ടിക്കാരൻ അതുവഴി വന്നു. കല്ലു കണ്ടപ്പോൾ അയാൾ തിരിഞ്ഞു വേറൊരു വഴിയിൽക്കൂടി പോയി. അന്നു മുഴുവൻ അതുമൂലം ജനങ്ങൾ വളരെ വിഷമിച്ചു. എങ്കിലും ആരും കല്ലു മാററിക്കളഞ്ഞില്ല.

രാജാവു വേഷം മാറി ആ റോഡിന്റെ ഒരു വശത്തു് ഇരിക്കുന്നുണ്ടായിരുന്നു. കല്ലു് അവിടെ കിടക്കുന്നതിനെപ്പററി ഓരോരുത്തരും പറഞ്ഞതെല്ലാം അദ്ദേഹം കേട്ടു. സന്ധ്യയായപ്പോൾ ഒരു വയ്ക്കോൽച്ചുമടുമായി ഒരു കൃഷിക്കാരൻ അതുവഴി വന്നു. അയാൾ വളരെ ക്ഷീണിച്ചിരുന്നു. രാവിലെ മുതൽ അയാൾ വയലിൽ ജോലി ചെയ്യുകയായിരുന്നു. കല്ലു കണ്ടപ്പോൾ അയാൾ ചുമടു താഴെ വെച്ചു.

വളരെ പ്രയാസപ്പെട്ടു് അയാൾ കല്ലു റോഡിൽനിന്നു് ഉരുട്ടി മാററി. അയാൾ അപ്രകാരം ചെയ്യുന്നതിനിടയ്ക്കു പലരും അതുവഴി കടന്നുപോയി. യാതൊരുത്തരും അയാളെ സഹായിക്കാനൊരുമ്പെട്ടില്ല.

കല്ലു കിടന്ന സ്ഥാനത്തു് ഒരു ചെറിയ കുഴി അയാൾ കണ്ടു. അതിൽ ഒരു നല്ല പെട്ടി ഇരിപ്പുണ്ടായിരുന്നു. കൃഷിക്കാരൻ വളരെ ആശ്ചര്യപ്പെട്ടു. അതിന്റെ പുറത്തു് ഇപ്രകാരം എഴുതിയിട്ടുണ്ടായിരുന്നു. "ഈ പെട്ടിയും ഇതിന്റെ ഉള്ളിലുള്ളതൊക്കെയും ഈ കല്ലു നീക്കിക്കളയുന്ന ആളിനു രാജാവിൽനിന്നുള്ള സമ്മാനമാണു്."

ഇതു കണ്ടപ്പോൾ കൃഷിക്കാരൻ വളരെ പരിഭ്രമിച്ചു. അയാൾ വേഗം വീട്ടിലെത്തി. വസ്ത്രമെല്ലാം മാറിയശേഷം രാജാവിനു നന്ദി പറയുവാൻ അയാൾ കൊട്ടാരത്തിലേക്കു പോയി.

കൃഷിക്കാരൻ കല്ലു നീക്കിയതു രാജാവു കണ്ടു. അയാൾ വീട്ടിലേക്കു പോയപ്പോൾ രാജാവു കൊട്ടാരത്തിലേക്കു പോയി. കഠിനാദ്ധ്വാനം ചെയ്യുന്നതിൽ ഭയമില്ലാതിരുന്ന ഒരാളെങ്കിലും തന്റെ രാജ്യത്തുണ്ടെന്നറിയാനിടയായതിൽ രാജാവു വളരെ സന്തോഷിച്ചു.

## 4. ദുഷ്ടസഖി

ഒരിക്കൽ പ്രതാപശാലിയായ ഒരു രാജാവു ജീവിച്ചിരുന്നു. അദ്ദേഹത്തിനു ഒരു പുത്രൻ മാത്രമേ ഉണ്ടായിരുന്നുള്ളു.

കുമാരൻ വളരെ സമർത്ഥനായിരുന്നു എന്ന വസ്തുത രാജാവിനെ വളരെ സന്തോഷിപ്പിച്ചു. ഏറ്റവും ഉത്തമമായ വിധത്തിൽ കുമാരനെ വിദ്യ അഭ്യസിപ്പിക്കുന്നതിനായി രാജാവു വളരെ നിഷ്കർഷയുള്ളവനായിരുന്നു.

രാജകുമാരൻ എല്ലാവരുടെയും സ്നേഹപാത്രമായി വളർന്നുവന്നു. ഉത്തമന്മാരായ ആളുകൾക്കു ശത്രുക്കൾ ഉണ്ടായിരിക്കുമെന്നുള്ളതു ലോകത്തിൽ സാധാരണ കാണാറുള്ള ഒരു കാര്യമാണ്. അതുപോലെ ഈ രാജാവിനും ചില ശത്രുക്കൾ ഉണ്ടായിരുന്നു. ഒരു തസ്കരപ്രമാണിയായിരുന്നു രാജാവിന്റെ മുഖ്യശത്രു. അദ്ദേഹത്തെ ഉപദ്രവിക്കണമെന്നു ആ പെരുങ്കള്ളൻ കരുതിക്കൂട്ടിക്കൊണ്ടു താമസിക്കുകയായിരുന്നു. നേരിട്ടു പിണങ്ങിയാതൊന്നും സാധിക്കുകയില്ലായിരുന്നതിനാൽ കൗശലം പ്രയോഗിച്ചു രാജാവിനെ ഉപദ്രവിക്കുവാൻ തന്നെ അവൻ നിശ്ചയിച്ചു. രാജകുമാരനെ അവന്റെ അടിമയാക്കണമെന്നാണു അവൻ ഉദ്ദേശിച്ചതു്.

തസ്കരപ്രമാണി ഒരു പ്രഭുവിന്റെ വേഷത്തിൽ കൊട്ടാരത്തിലെത്തി. കുമാരനുമായി ദീർഘനേരം സംസാരിക്കുവാൻ അവനു സൌകര്യം കിട്ടി. കുമാരനു അവനോടു വളരെ സ്നേഹം തോന്നി. അവനെ തന്റെ ഒരു സഖിയായി രാജകുമാരൻ സ്വീകരിക്കുകയും ചെയ്തു.

ഈ മനുഷ്യനുമായി സഹവസിക്കുന്നതു ദോഷത്തിനു കാരണമായേക്കാമെന്നും അവനു ഒരു കള്ളന്റെ സകല ലക്ഷണങ്ങളും ഉണ്ടെന്നും കൊട്ടാരം വൈദ്യൻ കുമാരനെ ഗുണദോഷിച്ചു. കുമാരൻ അതൊന്നും കൂട്ടാക്കിയില്ല. മാത്രമല്ല, അതെല്ലാം കുമാരൻ കള്ളനെ അറിയിക്കുകയും ചെയ്തു.

കള്ളന്റെ ഉപായങ്ങളൊക്കെ ഫലിക്കുന്നതായി കണ്ടതിൽ അവൻ വളരെ സന്തോഷിച്ചു. തന്റെ കീഴിലുണ്ടായിരുന്ന കള്ളന്മാരിൽ രണ്ടുപേർ കൊട്ടാരത്തിന്റെ സമീപത്തു രാത്രികാലങ്ങളിൽ ഒളിച്ചിരുന്നുകൊള്ളണമെന്നു പ്രമാണി ആവശ്യപ്പെട്ടിട്ടുണ്ടായിരുന്നു.

നല്ല ഇരുട്ടുണ്ടായിരുന്ന ഒരു രാത്രിയിൽ തസ്കരപ്രമാണി രാജകുമാരനെ ബന്ധിച്ചു. മുഖവും കണ്ണും മൂടിക്കെട്ടി. കാണ്മാനോ സംസാരിപ്പാനോ ഓടി രക്ഷപെടുവാനോ അദ്ദേഹത്തിനു കഴിയുമായിരുന്നില്ല. അദ്ദേഹത്തെ ആ കള്ളൻ തന്റെ ഗുഹയിലേക്കു കൊണ്ടുപോയി. അവൻ രാജകുമാരന്റെ ശരീരത്തിലുണ്ടായിരുന്ന രത്നങ്ങൾ പതിച്ച ആഭരണങ്ങളെല്ലാം എടുത്തു. പിന്നീടു കുമാരന്റെ കൈകാലുകൾക്കു വിലങ്ങുവച്ചു അദ്ദേഹത്തെ അടിമയാക്കിത്തീർത്തു. അടിമയായിത്തന്നേ അദ്ദേഹം മരിക്കുകയും ചെയ്തു.

തസ്കരപ്രമാണിയുടെ സ്ഥാനത്തു എന്തെങ്കിലും ദുഷ്പരിചയത്തെപ്പറ്റി ചിന്തിച്ചാൽ നാം അതിന്റെ അടിമയാകാനിടയുണ്ടോ എന്നു ചിന്തിക്കുന്നതു നന്നായിരിക്കും.

# 5. നമ്മുടെ മുതലാളി

## (1) രസച്ചരടു പൊട്ടി

ഈ കഥ നടക്കുന്ന കാലത്ത്, കോശി മുതലാളിയെക്കുറിച്ചു കേട്ടിട്ടില്ലാത്തവർ ചുരുക്കമായിരുന്നു. അദ്ദേഹം ഇടപെടുന്ന സകല കാര്യങ്ങളിലും വിജയശ്രീലാളിതനായിരുന്നു. മുതലാളിയുടെ മക്കൾ സ്ഥിതിക്കടുത്ത നിലയിൽ ജീവിക്കുന്നതു്, ദാരിദ്ര്യത്തിൽ ജനിച്ച് അല്പത്തിൽ വളൎന്നു് അധികത്തിൽ ജീവിക്കുന്ന മുതലാളിക്കു് വളരെ മനോവേദന ഉളവാക്കി.

മുതലാളിക്കു് സംഗീതസാഹിത്യങ്ങളിൽ ഒരു അഭിരുചിയുമില്ലായിരുന്നു. അയാളുടെ മക്കൾ പാട്ടുകച്ചേരി നടത്തി പണം ചിലവാക്കുന്നതു് ദോഷഹേതുകമാണെന്നു സ്നേഹിതന്മാരോടു് അദ്ദേഹം പറയുക പതിവായിരുന്നു. ഒരു ദിവസം മുതലാളിയുടെ പടിവാതില്ക്കൽ ഒരു ഭിക്ഷു ശ്രവണമധുരമായ ഒരു പാട്ടുപാടി. 'ചെവികേൾക്കട്ടെടാ' എന്നുള്ള ആജ്ഞയോടെ മുതലാളി ഭിക്ഷുവിനെ പറഞ്ഞയച്ചപ്പോൾ, സംഗീതമാസ്വദിച്ചുകൊണ്ടിരുന്ന മക്കൾക്കു് അതു അസഹനീയമായി തോന്നി.

ഒരു ദിവസം മുതലാളിയും കൂടി മക്കളുടെ പാട്ടുകച്ചേരിയിൽ പങ്കെടുത്തു. സൂത്രശാലിയായ അദ്ദേഹം ഒരു വിദ്യകൂടെ ചെയ്തിരുന്നു. സംഗീതം ആസ്വാദ്യമായിത്തീരുന്നതു് എപ്പോഴാണെന്നു അയാൾക്കു ഒരു ജ്ഞാനവുമില്ലായിരുന്നു. അതുകൊണ്ടു് അയാൾ, അരയിൽ ഒരു ചരടു കെട്ടി, പുറകിലിരുന്ന ഒരാളുടെ കയ്യിൽ കൊടുത്തിരുന്നു. സംഗീതം ആസ്വാദ്യകരമായിത്തീരുമ്പോൾ ചരടിൽ പിടിച്ചു വലിക്കണമെന്നായിരുന്നു പറഞ്ഞിരുന്നതു്. അപ്പോൾ മുതലാളിക്കും സംഗീതമാസ്വദിക്കുന്നുണ്ടെന്നു അഭിനയിക്കാമായിരുന്നു.

പക്ഷേ, സംഗീതം അതീവ ആസ്വാദ്യകരമായിത്തീരുകയും, ചരടു് വല്ലാതെ വലിക്കയും ചെയ്തതുകൊണ്ടു അതു പൊട്ടിപ്പോകുകയും ചെയ്തു. അപ്പോൾ നമ്മുടെ മുതലാളി, വളരെ ജോലിത്തിരക്കുള്ളവനെപ്പോലെ എഴുന്നേറ്റുനിന്നു്, ഇപ്രകാരം പറഞ്ഞു. 'ഹേ, എന്റെ രസച്ചരടു പൊട്ടിപ്പോയി. അതുകൊണ്ടു്, അതു തിരികെ കെട്ടുന്നതുവരെ പാട്ടു നിറുത്തണം!'

## (2) തൊഴിലാളിയുടെ പാട്ടു്

മുതലാളിയുടെ മാളികയിൽ നിന്നുകൊണ്ടു് നോക്കുമ്പോൾ, ഒരു തൊഴിലാളിയുടെ പീടിക കാണാമായിരുന്നു. തൊഴിലാളി, ദിവസം മുഴുവൻ അദ്ധ്വാനിക്കുന്നതിൽനിന്നും കിട്ടുന്നതു് പത്തു ചക്രമായിരുന്നു. തുച്ഛമായ ഈ സംഖ്യകൊണ്ടു ദിവസം രണ്ടുനേരം ഭക്ഷണം കഴിക്കുകയും, തൊഴിലില്ലാത്ത അവസരത്തിൽ സംഗീതസാഹിത്യങ്ങൾ ആസ്വദിക്കുകയും ചെയ്തുകൊണ്ടു ജീവിക്കുന്ന തൊഴിലാളിയെ അസൂയയോടുകൂടിയല്ലാതെ വീക്ഷിക്കുവാൻ മുതലാളിക്കു നിവൃത്തിയില്ലായിരുന്നു.

ഒരു തവണ തൊഴിലാളിയുടെ ഗാനം ഇപ്രകാരമായിരുന്നു.

"അനന്തമായ ജീവിതം സുഖത്തോടെ നയിക്കുവാൻ
ധനം കരസ്ഥമാക്കിടുന്നതിന്നു പോകയാണു ഞാൻ
മിനുങ്ങി മിന്നിടുന്ന പൊൻനാണയങ്ങളൊന്നുമേ
എനിക്കു വേണ്ടവയ്ക്കു ഞാൻ വശപ്പെടുന്നതല്ല മേൽ.
മരിച്ചിട്ടും ജനിച്ച മർത്ത്യരൊക്കെയും വിതർക്കമി-
ല്ലൊരുത്തരും പറഞ്ഞിടാത്ത സത്യമാണതെങ്കിലും
മരിച്ചതിന്റെ പിൻപു മറ്റൊരന്തമറ്റജീവിതം
വരിച്ചിടുന്നതാണു മർത്ത്യനുള്ള മേന്മയോർക്ക നീ.
ഇഹത്തിലെ ധനം, സുഖം, യശസ്സുമാഭിജാത്യവും
വഹിച്ചുകൊണ്ടു പോകയില്ല മർത്ത്യനന്ത്യയാത്രയിൽ
അഹന്തകൊണ്ടഴുക്കു പറ്റിടാത്ത പുണ്യമൊന്നു താൻ
മഹത്തരം പ്രയോജനം പരത്തിലും വരുത്തിടും."

ഈ പാട്ടു്, മുതലാളിയുടെ ശ്രദ്ധയെ വല്ലാതെ ആകർഷിച്ചു. ഒരു ദിവസം, മുതലാളിയുടെ ഉത്തമസ്നേഹിതനായ ഒരു അദ്ധ്യാപകനോടു് ഉപദ്രവകാരിയായ ഈ തൊഴിലാളിയുടെ ഗാനങ്ങളെക്കുറിച്ചു അസഹനീയമായ മനോവികാരങ്ങളോടുകൂടി പറഞ്ഞു.

അയാൾ ഇപ്രകാരം പ്രതിവചിച്ചു. "തൊഴിലാളിയുടെ ഗാനങ്ങൾ തീരെ അസഹനീയമാ

കുന്നെങ്കിൽ, ഇപ്രകാരം ചെയ്യുക. അവന് ആകർഷണീയമായ ശമ്പളം കൊടുത്ത്, നിങ്ങളുടെ വ്യാപാരശാലയിൽ ഒരു ജോലി കൊടുക്കുക. ലാഭത്തിൽ ഒരംശംകൂടി കൊടുക്കുന്നെങ്കിൽ, അവൻ സമ്പാദിക്കുവാൻ ശ്രമിക്കുകയും, അതോടുകൂടി അവന്റെ സകല ദാനങ്ങളും അവസാനിക്കുകയും ചെയ്യും. തൊണ്ണൂറ്റൊൻപതു സ്വർണ്ണനാണയങ്ങളുള്ള ഒരുവൻ അതു നൂറാക്കുവാൻ, വളരെ ദിവസം പട്ടിണി കിടക്കുകപോലും ചെയ്യുന്നതു് സാധാരണക്കാരുടെ സ്വഭാവമാണ്."

M. A. Varughese.

---

## യുവരാജാവും ശാന്തിക്കാരൻ നമ്പൂതിരിയും

ചരിത്രപ്രസിദ്ധനായ അനിഴം തിരുനാൾ മാർത്താണ്ഡവർമ്മ മഹാരാജാവു യുവരാജാവായിരിക്കുമ്പോൾ എട്ടുവീടരെയും തമ്പിമാരെയും ഭയപ്പെട്ടു പലേ സ്ഥലങ്ങളിലും ഒളിച്ചോടി നടന്നിട്ടുണ്ടെന്നുള്ള കഥ സുപ്രസിദ്ധമാണല്ലൊ. ഒരവസരത്തിൽ ശത്രുക്കളാൽ വളയപ്പെട്ട ഒരു ക്ഷേത്രത്തിനുള്ളിൽ ഇദ്ദേഹം അകപ്പെടുന്നതിനിടയായി. അവിടെനിന്നും രക്ഷപെട്ടു പോരുന്നതിനു യാതൊരു മാർഗ്ഗവും കാണാതെ യുവരാജാവു കുഴങ്ങി. അദ്ദേഹത്തിന്റെ കഥ ഇവിടെവച്ചുതന്നെ തീർക്കണമെന്നു വിചാരിച്ചു ശത്രുപക്ഷക്കാർ കോലാഹലം കൂട്ടി. തൽക്ഷണം ക്ഷേത്രത്തിലെ ശാന്തിക്കാരൻ തിരുമുൻപിൽ ചെന്നു ഇപ്രകാരം അറിയിച്ചു. "സ്വാമിൻ! അവിടുന്നു വിഷാദിക്കേണ്ട. അവിടുത്തെ പ്രജകളുടെ കൂട്ടത്തിൽ ഒരുവൻ അടുത്തുള്ളപ്പോൾ അവിടുത്തെ ദേഹത്തിൽ ഒരു പൂഴി നുള്ളിയിടാൻ ശത്രുക്കൾക്കിടയാകയില്ല. അങ്ങു എന്റെ ഈ വേഷം ധരിച്ചു ഈ നിവേദ്യച്ചോറും എടുത്തുകൊണ്ടു പുറത്തു കടന്നു പൊയ്ക്കൊള്ളണം. ഈ തിരുമേനിയെ അലങ്കരിക്കുന്ന വസ്ത്രങ്ങളും മററും ഇങ്ങു തന്നേക്കുക."

യുവരാജാവ് :— ഹെയ്, അങ്ങു എന്താണു പറയുന്നതു്? ഞാൻ നിമിത്തം ഒരുത്തമബ്രാഹ്മണൻകൂടി നഷ്ടമാകണമെന്നോ? ഇവൻ ഏതു കാലന്റെയെങ്കിലും വായിൽ അകപ്പെട്ടുകൊള്ളട്ടെ. രാജ്യത്തിലെ ശ്രേഷ്ഠന്മാരായ പൌരന്മാർക്കു എങ്കിലും നാശം ഉണ്ടാകാതിരിക്കട്ടെ.

ബ്രാഹ്മണൻ :— അവിടുന്നു ഇങ്ങനെ കല്പിക്കരുതു്. പൌരന്മാരുടെ സൌഖ്യസൌഭാഗ്യങ്ങളും തിരുമനസ്സിലെ ആയുർബലത്തിലാണു സ്ഥിതിചെയ്യുന്നതെന്നുള്ളതു് അവിടുന്നു അറിയുമല്ലോ? ഞാൻ ഒരുവൻ നഷ്ടപ്പെടുന്നതുകൊണ്ടു മററനേകർക്കു സുഖമനുഭവിക്കാൻ കഴിയുമെങ്കിൽ അതല്ലെ ശ്രേഷ്ഠമായിട്ടുള്ള മാർഗ്ഗം? നേരെമറിച്ചു തിരുമേനി ഈ പാപികളുടെ കൈയിലകപ്പെട്ടുപോയാലുള്ള കഥ വിചാരിക്കാൻകൂടി വഹിയാ.

യുവരാജാവ് :— അങ്ങു ഉത്തമബ്രാഹ്മണൻ തന്നെ. അവിടുത്തെപ്പോലെയുള്ള ഒരു പ്രജയെ ഒരു രാജാവിനു കിട്ടുകയെന്നുള്ളതു പരമഭാഗ്യങ്ങളിലൊന്നുതന്നെയാണ്. അങ്ങനെയുള്ള ഒരു പൌരരത്നം ഞാൻ നിമിത്തം നഷ്ടപ്പെടണമെന്നെന്നോടു പറയരുതു്.

ബ്രാഹ്മണൻ :— പൊന്നു തിരുമേനി! വാദപ്രതിവാദം ചെയ്യാനുള്ള സമയം ഇതല്ല. അതിനു നമുക്കു ജന്മം ഒന്നു മാറിയെടുത്തുകളയാം. അവിടുന്നു ഇപ്പോൾ എന്റെ വാക്കിനെ കേൾക്കണം. എന്റെ നഷ്ടത്തെ പരിഗണിക്കരുതു്. എന്നെ ശത്രുക്കൾ ഇല്ലാതാക്കുന്നപക്ഷം അവിടുത്തെ ഉത്തമപൌരസഹസ്രത്തിൽ ഒരു കീടം മാത്രമെ നശിച്ചുപോകയുള്ളു. നേരെമറിച്ചു അവിടുത്തേക്കു അങ്ങനെ വരുന്നപക്ഷം ഒരു രാജ്യം മുഴുവനാണു കഥാവശേഷമായിപ്പോകുന്നതു എന്നുള്ള കാര്യം അവിടുന്നു വിസ്മരിക്കരുതേ!! ഇനിയും അവിടുന്നു ഒന്നും കല്പിക്കേണ്ടാ.

സ്വന്തം രക്ഷാമാർഗ്ഗത്തെ അടച്ചുകൊണ്ടാണു ബ്രാഹ്മണൻ ഇപ്രകാരം പറഞ്ഞതെങ്കിലും ഗത്യന്തരമില്ലായ്കയാൽ മഹാരാജാവു അപ്രകാരം സമ്മതിക്കേണ്ടിവന്നു. ശാന്തിക്കാരനെ രാജാവാക്കി താൻ ശാന്തിക്കാരനുമായി. നിവേദ്യച്ചോറുമെടുത്തു വേദോച്ചാരണപൂർവ്വം രാജാവു പുറത്തിറങ്ങി ശത്രുമദ്ധ്യത്തിൽകൂടി തന്നെ യാത്രയായി. ഈശ്വരസഹായത്താൽ ആരും തന്നെ അദ്ദേഹത്തെ തിരിച്ചറിഞ്ഞുമില്ല. രാജവേഷധാരിയായ ബ്രാഹ്മണനാകട്ടെ ശത്രുക്കളുടെ ആക്രമത്തിൽ അവരുടെ കൈയിൽപെട്ടു യശശ്ശരീരനായിത്തീർന്നു.

നോക്കുക ഇതല്ലേ രാജഭക്തി! ഈ ബ്രാഹ്മണശ്രേഷ്ഠൻെറ കീർത്തി ധർമ്മരാജ്യമായ തിരുവിതാംകൂർ ഉള്ളിടത്തോളം കാലം നിലനില്ക്കുമെന്നതിൽ എന്താണു സംശയം? P. K. K.

---

# കൊച്ചുകുഞ്ഞിനെ വായിച്ചു കേൾപ്പിക്കാൻ

## റോസ് മേരി

റോസ് മേരിയുടെ സ്വദേശം ന്യൂയോക്ക് പട്ടണമാണ്. ആ ബാലിക ആ പട്ടണത്തിലുള്ള ഒരു പ്രാഥമിക പാഠശാലയിൽ 3-ാം ക്ലാസ്സിൽ പഠിക്കുകയാണ്. വയസ്സു എട്ടിൽ കവിഞ്ഞിട്ടില്ല. മാതാപിതാക്കന്മാരും ബന്ധുക്കളും അയൽക്കാരും അദ്ധ്യാപികമാരും ഈ കുട്ടിയെ നിർവ്യാജം സ്നേഹിച്ചിരുന്നു. റോസ് മേരിയുടെ അപ്പനമ്മമാർ അത്രതന്നെ ധനികരായിരുന്നില്ല. ഈ ബാലിക രണ്ടു ഫർലോങ്ങ് ദൂരമുള്ള സ്കൂളിലേക്കു ദിനംപ്രതി നടന്നുപോകുകയായിരുന്നു പതിവു്. പട്ടണത്തിലെ വിവിധകാഴ്ചകൾ അവളുടെ മനസ്സിനെ ആകർഷിച്ചു. ഓരോ വലിയ കടകളും, കുട്ടികൾക്കും പ്രായമുള്ളവർക്കും ഒന്നുപോലെ ആഹ്ളാദപ്രദമായ സാമാനങ്ങളാൽ പരിശോഭിതമായിരുന്നു. ഇക്കൂട്ടത്തിൽ റോസ്മേരിയുടെ മനസ്സിനെ ബലാൽ ആകർഷിച്ച ഒരു സാധനം ഒരു പാവയായിരുന്നു. അതു ലഭിച്ചാൽ കൊള്ളാമെന്നു അവൾ ആഗ്രഹിച്ചു. ഇതിനാവശ്യമുള്ള പണം വീട്ടിൽ ചോദിക്കുന്നതിനു അവൾക്കു ധൈര്യമുണ്ടായില്ല. അവൾ ആവശ്യപ്പെട്ടാലും പണച്ചുരുക്കം നിമിത്തം അവർ കൊടുക്കയില്ലെന്നും അവൾക്കറിയാമായിരുന്നു. അതിനാൽ പാവ വിലയ്ക്കു വാങ്ങിക്കാൻ ആവശ്യമായ പണം സമ്പാദിക്കണമെന്നു അവൾ നിശ്ചയിച്ചു.

റോസ് മേരിയുടെ മാതാപിതാക്കന്മാർ ചിലപ്പോഴെല്ലാം പലഹാരം വാങ്ങിക്കുന്നതിനും പഠിത്തത്തിൽ പ്രോത്സാഹനം ഉണ്ടാകുന്നതിനും ആയി പണം കൊടുക്കുമായിരുന്നു. ഈ ചെറുതുകകൾ സൂക്ഷിച്ചാൽ "പലതുള്ളി പെരുവെള്ളം" എന്ന മട്ടിൽ തനിക്കാവശ്യമുള്ള ധനം ആയിത്തീരുമെന്നു ആ സാധുബാലിക വിചാരിച്ചു. ഇപ്രകാരം മാതാപിതാക്കന്മാരിൽ നിന്നു അപ്പഴപ്പോൾ ലഭിച്ച ചെറുതുകകൾ ഒരു വഞ്ചികയിൽ അവൾ കരുതൽധനമായി ഇട്ടു. ഒരുമാസം കഴിഞ്ഞപ്പോൾ വഞ്ചിക തുറന്നു. എണ്ണിയപ്പോൾ 4 ഷില്ലിംഗു എന്നു കണ്ടു. ഈ സംഖ്യകൊണ്ടു പാവ വാങ്ങിക്കാൻ അവൾ തീർച്ചയാക്കി. വിവരം മാതാപിതാക്കന്മാരെ അറിയിച്ചു. കുട്ടിയുടെ ആഗ്രഹം അതിലേക്കു പണം സമ്പാദിച്ച മാർഗ്ഗവും അറിഞ്ഞപ്പോൾ അവർ അതിയായി സന്തോഷിച്ചു. വൈകിട്ടു കുട്ടിയോടൊന്നിച്ചു ഷാപ്പിൽ പോയി സാമാനം വാങ്ങിക്കാൻ അപ്പൻെറ മനസ്സായിരുന്നു. നാലുമണിക്കുശേഷമാകട്ടെ, എന്നു അപ്പൻ പറഞ്ഞതു റോസും സമ്മതിച്ചു. ബാലിക സ്കൂളിലേക്കു പോയി.



മേരിക്കു അന്നുണ്ടായ സന്തോഷത്തിനു അതിരില്ലായിരുന്നു. സ്വന്ത സമ്പാദ്യംകൊണ്ടു ഒരു കളിക്കോപ്പ്—തനിക്കിഷ്ടമായ സാധനം—വാങ്ങിക്കാനുള്ള പ്രാപ്തി ഉണ്ടായതിൽ അവൾ കൃതാർത്ഥയായി. സ്കൂൾസമയം വരുന്നില്ലല്ലോ എന്നു അവൾ വിചാരിക്കാൻ തുടങ്ങി. ഓരോ നിമിഷവും ഓരോ ദിവസംപോലെ അവൾക്കു തോന്നി. ഷാപ്പിലെ പാവയും തൻെറ സമ്പാദ്യവുമായിരുന്നു അവളുടെ രാവിലത്തെ ചിന്താവിഷയങ്ങൾ.

മണി പത്തടിച്ചു. അദ്ധ്യാപിക ക്ലാസ്സിൽ വന്നു. കുട്ടികൾ എല്ലാവരും എഴുന്നേററു വന്ദിച്ചു. സദാ പ്രസന്നമുഖിയായിരിക്കുന്ന അദ്ധ്യാപിക ഇന്നു മ്ലാനവദനയായി കാണപ്പെ

ടുന്നു. അദ്ധ്യാപികയുടെ ഈ ഭാവം കുട്ടികളെ വളരെ വിഷമിപ്പിച്ചു. ഒരു കുട്ടി അടുത്തുചെന്നു വാത്സല്യഭാജനമായ ഗുരുനാഥയോടു സങ്കടകാരണം ചോദിച്ചു. അവർ ഏറ്റവും വേഗത്തിൽ കുട്ടികളോടു വിവരം പറഞ്ഞു.

"ഇന്നു വത്തമാനപ്പത്രത്തിൽ അത്യന്തം മമ്മഭേദകമായ ഒരു വാത്ത കാണുകയുണ്ടായി. ചൈനയിൽ ആഭ്യന്തരകലഹം വദ്ധിച്ചിരിക്കുന്നു. ജനങ്ങൾ പലവിധമുള്ള കഷ്ടതകൾ അനുഭവിക്കുന്നു. പരസ്പരപീഡനത്താൽ അനേകർ മരിക്കുന്നു. മക്കൾ മാതാപിതാക്കന്മാരില്ലാത്തവരും ഭാര്യമാർ ഭത്താക്കന്മാരില്ലാത്തവരും ആയിത്തീന്നിരിക്കുന്നു. അനേകം ജനങ്ങൾ ആഹാരസാധനം ലഭിക്കാതെ പട്ടിണികിടന്നു വലയുന്നു. ആയുധപ്രയോഗം ഭയങ്കരമായിരിക്കുന്നു. ശിശുക്കൾ അനാഥരായി വില്ക്കപ്പെടുന്നു. ഹാ! കഷ്ടം! കഷ്ടം!

ഈ കഷ്ടാവസ്ഥയിൽനിന്നു ചൈനയെ രക്ഷിക്കാനോ, അനാഥരായ ശിശുക്കളെ വിലയ്ക്കു വാങ്ങാനോ എനിക്കോ എന്റെ ഈ സ്ഥാപനത്തിനോ സാധിക്കുന്നില്ലല്ലോ. ഇതാണു എന്റെ സങ്കടകാരണം."

റോസ് മേരി അദ്ധ്യാപികയുടെ ഈ ദയനീയ വചനങ്ങൾ ശ്രദ്ധിച്ചു കേട്ടുകൊണ്ടിരിക്കുകയായിരുന്നു. ഗുരുനാഥയുടെ വചനങ്ങൾ അവസാനിച്ചപ്പോൾ ആ ബാലികയുടെ മുഖം ചിന്താകുലമുള്ളതായി കാണപ്പെട്ടു. അവളുടെ മനസ്സിൽ ഒരു വലിയ പോരാട്ടം നടന്നു. "ചൈനയിലെ അനാഥശിശുക്കളെ വിലയ്ക്കുവാങ്ങിക്കയോ, കളിക്കോപ്പു വിലയ്ക്കു വാങ്ങിക്കയോ?" ഈ മത്സരം വളരെ നേരത്തേക്കുണ്ടായിരുന്നു. ഒടുവിൽ അവൾ ഒന്നു തീച്ചപ്പെടുത്തി. "അനാഥസംരക്ഷണമാണു ഉത്തമകൃത്യം." ഇതായിരുന്നു റോസു മേരിയുടെ നിശ്ചയം. അതിനാൽ എന്റെ ഷില്ലിങ്ങുകൾ ചൈനയിലെ അനാഥശിശുക്കളെ വാങ്ങിക്കാൻ ഞാൻ ഗുരുനാഥയെ ഏല്പിക്കുന്നതാണെന്നു അവൾ ഉറച്ചു.

റോസ് മേരി സന്തോഷത്തോടുകൂടി എഴുന്നേറ്റുനിന്നു. കുട്ടികൾ എല്ലാം റോസ് മേരിയെ തന്നെ നോക്കിത്തുടങ്ങി. അവൾ ഗൽഗദത്തോടും സന്തോഷത്തോടുംകൂടി സംസാരിച്ചു. "മാന്യഗുരുനാഥേ! എന്റെ കൈവശം 4 ഷില്ലിങ്ങ് ഉണ്ട്. ഒരു പാവ വാങ്ങിക്കാൻ ഞാൻ വിചാരിച്ചിരുന്നതാണ്. എന്നാൽ നിർജ്ജീവമായ പാവയേക്കാൾ എന്നെപ്പോലെയുള്ള ഒരു ശിശുവിനെയാണു എനിക്കു കൂടുതൽ സ്നേഹം. അതിനാൽ ആ പണം ഞാൻ ഇവിടെ നാളെത്തന്നേ സമപ്പിച്ചുകൊള്ളാം." ഈ ബാലികയുടെ വാക്കുകൾ ക്ലാസിലെ എല്ലാ വിദ്യാത്ഥിനികളെയും സന്തോഷിപ്പിച്ചു. അദ്ധ്യാപിക അതീവ കൃതാത്ഥയായി. കുട്ടിയുടെ നിശ്ചയത്തെ അവർ മനസാ അഭിനന്ദിച്ചു.

നാലുമണിക്കു റോസ് മേരി വീട്ടിൽ ചെന്നു. അവളോടൊന്നിച്ചു പാവ വാങ്ങിക്കാൻ പോകുന്നതിനു പിതാവു സന്നദ്ധനായി ഇരിക്കുകയായിരുന്നു. എന്നാൽ മേരി നാലുമണിക്കു വന്നിട്ടും ഷാപ്പിൽ പോകുന്നതിനുള്ള ലക്ഷണങ്ങൾ ഒന്നും കാണിക്കുന്നില്ല. ലഘുഭക്ഷണാനന്തരം മേരി മാതാവോടൊന്നിച്ചു പിതൃസമീപത്തിൽ വന്നു. വിനയമധുരമായ സ്വരത്തിൽ അവൾ പിതാവിനോടിപ്രകാരം പറഞ്ഞു.

"അല്ലയോ പിതാവേ! എന്റെ സമ്പാദ്യം കൊടുത്തു ചൈനയിൽനിന്നും ഒരു അനാഥശിശുവിനെ വാങ്ങിക്കുന്നതിനു ഞാൻ തീച്ചപ്പെടുത്തി. ഒരു കളിക്കോപ്പിനെക്കാൾ അതല്ലേ നല്ലതു അപ്പാ! എന്റെ തീരുമാനത്തിൽ വല്ല അബദ്ധവും പററിപ്പോയിട്ടുണ്ടെങ്കിൽ അതു ക്ഷമിക്കണേ!" സവ്വലോകത്തിന്റെയും വില ഒരു ആത്മാവിന്റെ വിലയ്ക്കു സമാനമാകയില്ലെന്നു അറിഞ്ഞിരുന്ന പിതാവു പുത്രിയെ ചുംബിച്ചു അവളുടെ തീരുമാനത്തിന്റെ ഔചിത്യത്തെ മനസ്സിലാക്കി. അദ്ദേഹം അത്ഭുതാനന്ദപരവശനായി. രണ്ടു കുട്ടികളെ വാങ്ങിക്കാനുള്ള തുകകൂടി അവളെ ഏല്പിച്ചു. ഇങ്ങനെ മൂന്നു അനാഥശിശുക്കളെ വാങ്ങിക്കാനുള്ള പണം മേരി ക്ലാസിൽ കൊണ്ടുവന്നു. മേരിയുടെ പ്രവൃത്തി മററുള്ളവക്കു മാതൃകയായി.

T. J. PAUL.

# കവിതാപങ്ക്തി

## 1. ചതിക്കുന്ന കൂട്ടുകാരൻ

താരാട്ടു രീതി ("ഓമനത്തിങ്കൾ കിടാവോ")

ചങ്ങാതിമാരാകും രണ്ടു—മർത്ത്യർ
അങ്ങൊരു യാത്ര തിരിച്ചു.
ശക്തനാണേകനവൻറെ—നാമം
മല്ലനെന്നത്രേ യപരൻ
ദുർബലനെന്നാലും നല്ല—ധീരൻ
മാതേവനെന്നവൻ പേരു.
രണ്ടാളും ചെന്നങ്ങു ചേർന്നു—മഹാ
ഗംഭീരമാമൊരു കാട്ടിൽ
അന്നേരം മാതേവൻ മെല്ലെ—തൻറെ
ചങ്ങാതിയോടേവമോതി.
"കാട്ടിലെ ദുഷ്ടമൃഗങ്ങൾ—വന്നാൽ
കാട്ടുന്നതെന്താണു നമ്മൾ
ആയുധം കൈയിലില്ലാതെ—നമു
ക്കാവതല്ലീവഴി പോകാൻ."
എന്നതു കേട്ടു കരുത്തൻ—മല്ലൻ
നന്നായ് ചിരിച്ചു പറഞ്ഞു.
"കാട്ടാന തൊട്ടു മറ്റെല്ലാ—ത്തരം
കാട്ടുമൃഗങ്ങൾ വന്നാലും
കാട്ടുന്നതുണ്ടു ഞാനെൻറെ—ബലം
കോട്ടമില്ലാതെ നീ കണ്ടോ."
പിന്നെയുമൊട്ടു നടന്നു—നേരം
പൊണ്ണൻ കരടിയൊരെണ്ണം
വന്നിതു നേരെയലറി—അപ്പോൾ
നന്നായ് ഭയപ്പെട്ടു മല്ലൻ.
ചെന്നങ്ങു കേറി സമീപെ—നില്ക്കും
ഉന്നതമാം മരക്കൊമ്പിൽ
ക്ഷീണനാം മാതേവൻ താഴെ—വീണു
പ്രാണനടക്കിക്കിടന്നു.
ചത്തജന്തുക്കളെ കണ്ടാൽ—അവ
സത്വരം തള്ളും കരടി
ഗന്ധമറിഞ്ഞു മാതേവൻ—ചത്ത
ജന്തുവാണെന്നു കരുതി.
സ്വന്ത വഴിക്കതു പോയി—മല്ലൻ
ചന്തമായ് താഴെയിറങ്ങി
മാതേവനുമെഴുന്നേറ്റു—ബഹു
മോദമായ് കൂടി നടന്നു.
ചങ്ങാതിയോടപ്പോൾ ചൊല്ലി—മല്ലൻ
"ഭംഗിയായ് നിൻറെ ചെവിയിൽ
എന്താണു ചൊന്നതാ ജന്തു—വെന്നു
ചന്തമായോതുക വേഗം."
"വൻപനും നീചനുമത്രേ—മര-
ക്കൊമ്പിലിരിക്കും നിൻ തോഴൻ
ആപത്തിൽ തോഴനെ തള്ളും—മഹാ
പാപിയാണായതിനാൽ നീ.
ഒന്നിച്ചു കൂടരുതെന്നു—തന്നെ
ചൊന്നതെന്നോടു കരടി."
മാതേവൻ ചൊന്നതു കേട്ടു—മല്ലൻ
നാണിച്ചു തൻ തല താഴ്ത്തി.

Saramma Samuel.

---

## 2. ഒരു ചിന്നത്താരം

മിന്നിമിന്നിത്തിളങ്ങും തൈത്താരമേ:
നിന്നിലുണ്ടു ജിജ്ഞാസയുമാരുനീ?
വിണ്ണിൽനിന്നു വിദൂരസ്ഥനത്രേ നീ
ഉന്നതമൊരു വജ്രം കണക്കിനേ.
കത്തിടുന്ന കതിരവൻ പോയണ-
ഞ്ഞെത്തിടുമ്പോൾ നിരാഭയം വാനിങ്കൽ
അപ്പഴോ തവ മങ്ങിയ ശോഭയേ
മിന്നിമിന്നിത്തെളിഞ്ഞു കണ്ടിടുന്നു.
കൂരിരുട്ടാൽ പലഞ്ഞതാം പാന്ഥനു്;
മങ്ങിയ തവ ശോഭയേ നൽകുന്നു.
രാത്രിയാകവേ ഇത്തരത്തിലുള്ള
സൽപ്രവൃത്തിയാൽ നാൾ കഴിച്ചിടുന്നു.
ആദിത്യനുയർന്നുകഴിഞ്ഞെന്നാൽ
താരകയാകും നീയോ മറയുന്നു.
പാരം സന്തോഷാൽ നിന്നെക്കണ്ടീടുവാൻ
ലോകരുൾക്കണ്ഠരായിത്തീർന്നിടുന്നു.

കെ. മാത്തുള്ള ഇടിക്കുള്ള



പുഷ്പപാത്രങ്ങളിൽ അവയെ വയ്ക്കേണ്ട രീതി കാണിക്കുന്ന ഒരു ചിത്രം

## പത്രാധിപരുടെ എഴുത്ത്

പ്രിയപ്പെട്ട കുട്ടികളെ,

അച്ചടിക്കടലാസു കിട്ടാനുള്ള വിഷമംകൊണ്ടാണ് ഡിസംബർ, ജനുവരി, ഈ ലക്കങ്ങൾ ഇത്ര താമസിപ്പിക്കേണ്ടിവന്നതു്. വരിസംഖ്യ മണിയോർഡറായി അയയ്ക്കാതിരുന്നവർക്ക് ക്രിസ്തുമസ് ലക്കം വി. പി. അയക്കാൻ സാധിക്കാതെപോയതു ഈ താമസംകൊണ്ടായിരുന്നു.

ഞങ്ങളുടെ നോട്ടീസനുസരിച്ചു മിക്ക വരിക്കാരും വരിസംഖ്യ അയച്ചുതന്നു. അവർ ചെയ്യേണ്ടതു സമയത്തിനു ചെയ്തതു നമുക്കു രണ്ടുകൂട്ടർക്കും നന്നായി. ഏതാനുംപേർ ഇനിയും വരിസംഖ്യ അയച്ചിട്ടില്ല. അവർക്ക് ഒന്നേകാൽ രൂപാ ചുമത്തി പത്തു ദിവസത്തിനകം വി. പി. അയയ്ക്കുന്നതാണ്. അതിനിടയ്ക്കെങ്കിലും മണിയോർഡറയച്ചാൽ കൊള്ളാം. എന്നാൽ വി. പി. കൂടാതെ കഴിക്കാം. മാസിക വേണ്ടെങ്കിൽ വിവരം അറിയിച്ചാൽ മതി.

ഹിന്ദി പാഠമാലയുടെ ആദ്യത്തെ പാഠം കിട്ടാത്ത പുതിയ വരിക്കാർക്കുവേണ്ടി ആ പാഠം അടുത്ത ലക്കത്തിൽ ആവർത്തിച്ചു പ്രസിദ്ധീകരിക്കുന്നതാണ്.

ശ്രീമാൻ റ്റി. കെ. ജോസഫ് അവർകൾ കുറച്ചുനാൾ മുമ്പ് ഇലക്ട്രിസിറ്റിയെക്കുറിച്ചു എഴുതിയ ലേഖനങ്ങൾ ഞങ്ങളുടെ ചെറിയ വായനക്കാർ നല്ലവണ്ണം വായിച്ചുകാണുമല്ലോ. ഏതു വിഷയങ്ങളെക്കുറിച്ചു എഴുതുന്നുവോ അവയെക്കുറിച്ചു ശ്രീമാൻ ജോസഫിനു നല്ല അറിവുള്ളതുകൊണ്ടു പ്രയാസമുള്ള വിഷയങ്ങൾ പറഞ്ഞു മനസ്സിലാക്കാൻ അദ്ദേഹത്തിനു പ്രത്യേകമൊരു സാമർത്ഥ്യമുണ്ട്. അദ്ദേഹം എഴുതാൻ തുടങ്ങിയിട്ടു ഇപ്പോൾ നാല്പതു വർഷത്തോളമായി. സംസ്കൃതത്തിൽ അദ്ദേഹത്തിനു നല്ല വശമുള്ളതുകൊണ്ടു ആദ്യത്തെ എഴുത്തുകളിൽ ആ ഭാഷയിലെ പ്രയോഗങ്ങൾ ധാരാളമുണ്ടായിരുന്നു. ഈയിടെയായി അദ്ദേഹം പച്ചമലയാളത്തിൽ എഴുതിത്തുടങ്ങിയിരിക്കയാണ്. ഇതൊരു വലിയകാര്യം തന്നെ. കൊച്ചുകുട്ടികൾക്കാണ് കൂടുതൽ ആശ്വാസം.

ഈ ലക്കം മുതൽ 'മാനത്തു നോക്കുവിൻ' എന്നൊരു ലേഖനമാല ശ്രീമാൻ ജോസഫ് എഴുതുന്നു. നക്ഷത്രശാസ്ത്രം അദ്ദേഹത്തിനു നല്ലവണ്ണം അറിയാം. മാനത്തു നോക്കി നക്ഷത്രങ്ങളെക്കുറിച്ച് ഓരോന്നു പഠിക്കാൻ കുട്ടികൾക്കു പ്രത്യേകം ഉത്സാഹവുമുണ്ട്. അതുകൊണ്ടു ഈ ലേഖനങ്ങൾ കുട്ടികൾക്ക് ഇഷ്ടമാകുമെന്നെനിക്കു നിശ്ചയമുണ്ട്. ലേഖനം വായിച്ചിട്ടു രാത്രിയിൽ മുററത്തിറങ്ങി മാനത്തു നോക്കി പഠിക്കിൻ.

ബാലമിത്രത്തെക്കുറിച്ചു നിങ്ങൾക്കു തോന്നുന്ന അഭിപ്രായങ്ങൾ എന്നേക്കൂടി അറിയിക്കുക.

നിങ്ങളുടെ പ്രിയപ്പെട്ട

പത്രാധിപർ

